# വിശ്വഗുരു



"അഹിംസ പ്രചരിപ്പിക്കുന്നതിൻ വേണ്ടിയുള്ള പരിശ്രമത്തിൽ
എന്നെപ്പോലെയുള്ള അനേകായിരം മരിച്ചേക്കാം.
എങ്കിലും അഹിംസ ഒരിക്കലും നശിക്കുന്നതല്ല."

## പത്രാധിപപ്രഭാഷണം.

# വിശ്വ  ഗുരു

മനുഷ്യൻ മനുഷ്യനോട്, ജാതി, ജാതിയോട്, രാജ്യം രാജ്യത്തോട്, ആത്മാവ്, ആത്മാവിനോടുചെയ്ത നിഷ്ഠൂര കർമ്മത്തിന്റെ അന്തിമ ഫലമാണ് വിശ്വഗുരുവായ മഹാത്മാഗാന്ധിയുടെ അപ്രതീക്ഷിതവും, ആകസ്മികവും അവിസ്മരണീയവുമായ നിര്യാണം. ഭാവിയിലെ നിരവധി നൂറ്റാണ്ടുകളിലേക്കു നികത്തുവാൻ പാടില്ലാത്ത ഒരു വിടവാണ് ആ പുണ്യപുരുഷന്റെ ദേഹവിയോഗംമൂലം ഉണ്ടായിട്ടുള്ളത്. മാനവവംശത്തിനും, മാനവസംസ്കാരത്തിനും ആ രാഷ്ട്രപിതാവിന്റെ അസാന്നിദ്ധ്യം അതിഭയങ്കരമായ ഒരു നഷ്ടംതന്നെയാണ്.

ലോകമഹാഗ്രന്ഥത്തിന്റെ ഭാഷ്യകാരനായി തിരുവവതാരംചെയ്ത ആ മഹാപണ്ഡിതനെ മനസ്സിലാക്കുവാൻ ലോകം ഇനിയും രണ്ടായിരം വർഷം മുന്നോട്ടുപോകേണ്ടിയിരിക്കുന്നു. എന്നു പറഞ്ഞാൽ അതൊരു അതിശയോക്തിയായി വരികയില്ല. എന്തുകൊണ്ടെന്നാൽ ആകാശത്തെയും, ഭൂമിയെയും, പർവ്വതത്തെയും പാരാവാരത്തെയും നശീകരണായുധം കൊണ്ട് നിറയ്ക്കാൻ കെല്പുള്ള ഒരു സാമ്രാജ്യശക്തിയോട്, അദ്ദേഹം അർദ്ധനഗ്നനായി, ആയുധരഹിതനായി പോരാടി വിജയംപ്രാപിച്ചു. സാമ്രാജ്യരഹിതനായ ആ സാർവഭൗമൻ, ദർശനമാത്രത്താൽതന്നെ എത്രയെത്ര ഭൂപാലമകുടങ്ങളെയാണ് വിറകൊള്ളിച്ചിട്ടുള്ളത്. ആ അഹിംസാ സിംഹം രാഷ്ട്രീയ വനാന്തരങ്ങളിൽ ചുററി സഞ്ചരിച്ച് ഹിംസാഹസ്തിയുടെ മസ്തകം തല്ലിപ്പൊളിച്ചു.

ദേശീയ സമരാങ്കണമാകുന്ന മഹാസമുദ്രത്തിന്റെ ഉപരിതലത്തിലെ നീർക്കുമിളയ്ക്കും വെള്ളപ്പതയ്ക്കും വേണ്ടി ജനസമുദായം കുത്തും വെട്ടും, നടത്തിക്കൊണ്ടിരുന്നപ്പോൾ, അദ്ദേഹം ആ സമുദ്രത്തിന്റെ അടിത്തട്ടിൽ സ്വൈരമായി മുങ്ങിച്ചെന്ന് അനീതിയായ തിമിംഗലത്തെ നശിപ്പിച്ച് അനേകകോടി തത്വരത്നങ്ങൾ വാരിയെടുത്ത് ലോകത്തിന്റെ മുമ്പിൽനിരത്തിവച്ചു. ആ പരമദയാനിധി അസമത്വമാകുന്ന അത്യഗാധഗർത്തത്തിൽ അടിഞ്ഞുകിടന്ന അനേകായിരം സാധുജനങ്ങളെ കൈകനീട്ടി പിടിച്ചെഴുന്നേല്പിച്ച് കരയ്ക്കുകയററി ശുഭ്രവസ്ത്രം ധരിപ്പിച്ച് മാറോടണച്ച് അത്യുന്നതമായ പദവിയിലേക്കു നയിച്ചു. അധഃകൃതരുടെ കണ്ണിനുമുമ്പിൽ അനേകവർഷക്കാലമായി അടഞ്ഞു കിടന്നിരുന്ന ക്ഷേത്രകവാടങ്ങൾ അദ്ദേഹം തുറപ്പിച്ചു.

സ്നേഹത്തിൻെറയും സഹതാപത്തിൻെറയും, സാഹോദര്യത്തിൻെറയും സ്ഫാടിക നിർത്ധരിയും, കരുണയുടെയും ലോകസമാധാനത്തിൻെറയും മന്ദവാതം വീശിയ നിർമ്മലാകാശവുമായിരുന്ന ആ വിശ്വഗുരു പ്രപഞ്ചദൃഷ്ടിയിൽ നിന്നും മറഞ്ഞു് കറയേൽക്കാത്ത പരാശക്തിയിൽലയിച്ചുകഴിഞ്ഞു. നാൽപ്പത്തു സംവത്സരക്കാലം നിറകതിർവീശി വിളങ്ങിയ ആ താപസഭാസ്വാൻ എന്നന്നേക്കുമായി അസ്തമിച്ചു. ഭാരതത്തിലും, ഭാരതത്തിനു വെളിയിലുമുള്ള സർവ്വജാതിമതസ്ഥരുടെ ഹൃദയത്തിലും അന്ധകാരം വ്യാപിച്ചു. ജീവിതമരണങ്ങളുടെ രഹസ്യമറിയാത്ത ലോകം മഴപോലെ കണ്ണുനീർപൊഴിച്ചു.

സത്യമായ വിശ്വാസത്തോടും ഭക്തിയോടുംകൂടി വിവിധജാതിമതസ്ഥന്മാർ, മഹാത്മജിയുടെ സ്മാരകമായി എന്തെല്ലാമൊക്കെയോ ചെയ്യാൻ ഇതാവെമ്പുന്നു. പക്ഷെ ആകാശവേദികളും സുവർണ്ണമയങ്ങളുമായ അനേകകോടി സ്മാരക മന്ദിരങ്ങൾ ഉണ്ടായിരുന്നാൽ പോലും അവ ആ കർമ്മയോഗി ലോകത്തിൽ അനുഷ്ഠിച്ച പുണ്യപ്രവൃത്തികളുടെ വിലയാകയില്ല. ആ അനശ്വരമൂർത്തിയെ ആദരിക്കുകയും സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്യുന്നു എങ്കിൽ അദ്ദേഹത്തിൻെറസ്മരണയെ നിലനിർത്തുന്നതിനു നാം ഒരൊററ കർമ്മം മാത്രമെ അനുഷ്ഠിക്കേണ്ടതായിട്ടുള്ളു, അദ്ദേഹം ആരംഭിച്ച കർമ്മപരിപാടികൾ പൂർത്തിയാക്കുക എന്നുള്ളതു മാത്രമാണു്: അതിനുവേണ്ടി എല്ലാ ഭാരതീയനും ഉണരട്ടെ! ഉത്സാഹിക്കട്ടെ!; ഉയരട്ടെ!!!





## ശോകാത്മകമായ ശുക്രവാരം.



രണ്ടായിരം വർഷങ്ങൾക്കുമുമ്പു് പൗരസ്ത്യഭൂഖണ്ഡത്തിൽ ശോകാത്മകമായ ഒരു ശുക്രവാരം ഉദിക്കുകയുണ്ടായി. അതു ലോകരക്ഷിതാവായ ശ്രീയേശു ഭഗവാൻെറ പരിപൂതരക്തത്താൽ നനഞ്ഞു കുതിർന്നിരുന്നു. ലോകത്തിൻെറ ക്രൂരത അതോടെ അസ്തമിച്ചിരിക്കും എന്നു് സ്വർഗ്ഗലോകനിവാസികൾ വിശ്വസിച്ചു. പക്ഷെ അവരുടെ വിശ്വാസത്തെ അതിലംഘിച്ചും അവഗണിച്ചും ആയിരത്തിത്തൊള്ളായിരത്തിനാൽപ്പത്തിയെട്ടു ജനുവരിമാസം 30-ാംനു- ശോകാത്മകവും രക്തപങ്കിലവുമായ മറെറാരു ശുക്രവാരത്തെ ലോകത്തിൻെറ മുമ്പിൽ മനുഷ്യൻ പ്രത്യക്ഷപ്പെടുത്തി. ലോകത്തിൻെറ ഹൃദയം ആയിരമായിരമായി പൊട്ടിത്തെറിച്ചു ഒരു ദുർദ്ദിനമായിരുന്നു അതു്. കരാളമായ ധൂമപടലത്താൽ കണ്ണു കാണാൻ പാടില്ലാതെ, ഭൂമിയിൽനിന്നും ഉയർന്ന വെള്ളിടിനാദംകേട്ടു് ഞെട്ടിവിറച്ചുകൊണ്ടാണു് അന്നത്തെ സൂര്യൻ ചൈതന്യരഹിതനായി ആഴിപ്പരപ്പിൽ ആപതിച്ചതു്.

പതിവുപോലെ ശബ്ദമയമായ അന്നത്തെ സായാഹ്നത്തിൽ ഡൽഹിയിൽ നിന്നും, അന്നുവരെയും ലോകം കേട്ടിട്ടി

ല്ലാത്ത ഒരു ഭയങ്കരവാർത്ത പഞ്ചഭൂഖണ്ഡങ്ങളിലേക്കും പാഞ്ഞുപാറന്നു. "മഹാത്മജി വെടിയേററുമരിച്ചു" ഉത്തരക്ഷണത്തിൽ ആകാശം മങ്ങി. നക്ഷത്രങ്ങൾ മേഘാന്തരത്തിലിരുന്നു കരഞ്ഞു. ഭൂഗോളത്തിൻെറ ഭ്രമണവും പരിവർത്തനവും നിലച്ചുപോയി. മുലകുടിച്ചുകൊണ്ടിരുന്ന ശിശുക്കൾ കൈകളിൽനിന്നു താഴെവീണതു് അമ്മമാർ അറിഞ്ഞില്ല. പുരുഷന്മാരുടെ കയ്യിൽനിന്നും പണിയായുധങ്ങൾ വഴുതിവീണു. യന്ത്രശാലകളിലെ ശബ്ദം നിലച്ചു. കച്ചവടക്കടകൾ മൂകങ്ങളായി. തീവണ്ടി യന്ത്രങ്ങളിലേ തീയു് കെട്ടു. വഴിയാത്രക്കാർ എങ്ങോട്ടോടണമെന്നറിയാതെ വഴിമദ്ധ്യത്തിൽതന്നെ നിന്നുപോയി. ബക്കിംഗാം കൊട്ടാരത്തിൽ ചക്രവർത്തിയും ചക്രവർത്തിനിയും അല്പനേരത്തേക്കു സ്തംഭിതഗാത്രരായിത്തീർന്നു. വിശ്വസാഹിത്യകാരനായ ബർണാഡ്ഷാ ആകാശത്തിലേക്കുനോക്കി പല്ലുകടിച്ചു. അമേരിക്കയിലെ പ്രസിഡൻറായ ട്രൂമാൻ കസാലയിൽ മലച്ചിരുന്നുപോയി. റഷ്യ, ഫ്രാൻസു്, ചെക്കോസ്ലോവോക്യാ, കാനഡാ എന്നുവേണ്ട സകല രാജ്യങ്ങളിലെയും അധിപതിമാർ നടുങ്ങിപ്പോയി. നട്ടുച്ചയ്ക്കു കൂരിരുട്ടോ! സമുദ്രത്തിനുള്ളിൽ മരുഭൂമിയൊ, ദേവന്മാൎക്കു മരണമൊ? എന്നിങ്ങനെ എല്ലാവരും ചോദിക്കാൻ തുടങ്ങി. അതെ മഹാത്മജി ഒരു ഹിന്ദുവിൻെറ കൈത്തോക്കിലെ വെടിയേററുമരിച്ചു."ഇതെങ്ങനെ വിശ്വസിക്കും, ഇതെങ്ങനെ സംഭവിക്കും.

അപ്രതീക്ഷിതമായതു സംഭവിച്ചു. വിശ്വസിക്കാൻ പ്രയാസമായതിനെ വിശ്വസിക്കേണ്ടതായി വന്നു. അന്നു് അദ്ദേഹം ഏകദേശം നാലുമണിയോടുകൂടി ബർള്ളാമന്ദിരത്തിൽവച്ചു് ശ്രീ വല്ലഭായി പട്ടേലുമായി അതിപ്രധാനങ്ങളായ ചില വിഷയങ്ങളെക്കുറിച്ചു സംഭാഷണം ചെയ്തുകൊണ്ടിരുന്നു. മണി അഞ്ചായപ്പോൾ അദ്ദേഹം വാച്ചെടുത്തുനോക്കി. പതിവുള്ള പ്രാർത്ഥനയ്ക്കു നേരമായെന്നുകണ്ടു. മണി അഞ്ചടിച്ചു് അഞ്ചു മിനിററായപ്പോൾ ഈശ്വരസന്നിധിയിലേക്കുള്ള പ്രയാണത്തിനൊ എന്നു തോന്നുമാറു് ഗാന്ധിജി, തൻെറ പൗത്രിമാരായ ആവാഗാന്ധിയുടെയും മനുഗാന്ധിയുടെയും തോളിൽതാങ്ങിപ്പിടിച്ചുകൊണ്ടു് അതിവേഗത്തിൽ പ്രാർത്ഥനാ ഭൂമിയിലേക്കു നടന്നു. പ്രാർത്ഥനാപീഠത്തോടു സമീപിച്ചപ്പോഴേക്കും പ്രാർത്ഥനയ്ക്കായി കൂടിനിന്ന ജനങ്ങൾ ഭക്ത്യാദരപുരസ്സരം രണ്ടുഭാഗമായി മാറിനിന്നു് മഹാത്മാവിനു വഴികൊടുത്തു.

നന്ദനവനത്തിൽ വിഷവൃക്ഷമുണ്ടെന്നു് ആരും ധരിച്ചിരുന്നില്ല. പാൽക്കടലിൽ കാകോളം ഉറഞ്ഞുകിടക്കുന്നു എന്നു് ആരും ഊഹിച്ചിരുന്നില്ല ദേവന്മാരുടെ സംഘത്തിൽ രാക്ഷസന്മാരുണ്ടെന്നു ആരും സംശയിച്ചില്ല. കൊഴുത്തുതടിച്ചു് ഉരുണ്ടുകൂടിയ മുഖത്തോടും തുറിച്ചകണ്ണുകളോടുംകൂടിയ ഒരുയഹൂദ; ജനസമൂഹത്തെ തള്ളിമാററി ഗാന്ധിജിയുടെമുമ്പിലെത്തി അദ്ദേഹത്തെ തലകുനിച്ചുവണങ്ങി. മാർഗ്ഗതടസ്സമുണ്ടായേക്കുമെന്നു സംശയിച്ചു് ഗാന്ധിജിയുടെ പൗത്രിമാർ അവനെ ആംഗ്യംകൊണ്ടു ഒരുവശത്തേക്കു മാററാൻ ശ്രമിച്ചു. അടുത്തനിമിഷത്തിൽ ആനനമൗ

ലിയായ ആ കരാളയുവരാക്ഷസൻ, "നഥുറാം വിനായകഗോഡ്സി" —അതാണ് ആ ആധുനിക യഹൂദായുടെ ശപ്തനാമധേയം—ഒളിച്ചുവച്ചിരുന്ന കൈത്തോക്കെടുത്ത് അഹിംസാസാമ്രാജ്യത്തിന്റെ ചക്രവൎത്തിയായ മഹാത്മജിയുടെ പാവന വക്ഷസ്സിലേക്കു നീട്ടി. നാലുവെടിയുണ്ടകൾ മിന്നൽവേഗത്തിൽ അട്ടഹാസം മുഴക്കി മുന്നോട്ടുകുതിച്ചു. ആദ്യത്തെ വെടി അദ്ദേഹത്തിന്റെ അടിവയററിൽ തറച്ചു "ഹാ റാം, ഹാ റാം, എന്ന് അദ്ദേഹം ദയനീയമായി ഉച്ചരിച്ചു. രണ്ടാമത്തെ വെടിയും അടിവയററിൽതന്നെ ഉറച്ചു.

മൂന്നാമത്തേതും, നാലാമത്തേതും വിശ്വത്തിലെ അനീതിയുടെ നേൎക്കു് വിരിഞ്ഞുയൎന്നുനിന്നിരുന്ന അദ്ദേഹത്തിന്റെ മാറിൽപതിച്ചു. ഉത്തരക്ഷണത്തിൽ ആ കരുണാമൂൎത്തി പുറകോട്ടു മലച്ചുവീണു. മുഖത്തിൽനിന്നും കണ്ണാടി തെറിച്ചുപോയി. പാദങ്ങളിൽനിന്നും ചെരുപ്പു വഴുതിപ്പോയി. അപ്പോൾ മണി അഞ്ചു നാല്പത്തിയഞ്ചായിരുന്നു. പിതാമഹനെ താങ്ങിപ്പിടിച്ചിരുന്ന പൗത്രിമാർ വാവിട്ടു നിലവിളിച്ചു. ഏതാനുംപേർ ലോകത്തിന്റെ ദിവ്യവെളിച്ചം ഊതിക്കെടുത്തിയ ആ കരാളസർപ്പത്തെ പിടിച്ചമൎത്തി. മററുള്ളവർ ഗാന്ധിജിയുടെ സന്നിധിയിലേക്കോടി. അദ്ദേഹത്തിന്റെ മുറിവിൽനിന്നും പരിശുദ്ധരക്തം നദിപോലെ ഒഴുകിക്കൊണ്ടിരുന്നു. ഒട്ടുപേർ അതുകണ്ടു സ്തംഭിച്ചുനിന്നുപോയി. ഒട്ടുപേർ മാറത്തടിച്ചു നിലവിളിച്ചു. ചിലർ യാതൊന്നുംകാണാൻ പാടില്ലാത്തവിധം അന്ധന്മാരായിനിന്നുപോയി എന്തു ചെയ്യേണ്ടു, എങ്ങോട്ടുപോകേണ്ടു, എന്തുപറയേണ്ടു എന്നറിയാൻ പാടില്ലാതെ സകലജനങ്ങളും കുഴങ്ങി.

മഹാത്മജിയുടെ നയനങ്ങൾ അടഞ്ഞുപോയി. തല ചരിഞ്ഞിരുന്നു. പ്രാൎത്ഥനയ്ക്കു പിടിച്ചിരിക്കുന്നതുപോലെ അദ്ദേഹത്തിന്റെകരങ്ങൾ മുകളീകൃതങ്ങളായിരുന്നു. പൗത്രിമാർ അദ്ദേഹത്തെ അൽപ്പനേരത്തേക്കു താങ്ങിയിരുത്തിയിരുന്നു. ഉത്തരക്ഷണത്തിൽ ഈ ഭയങ്കരവാൎത്ത ഭാരതമെങ്ങും, ലോകമെങ്ങും കാട്ടുതീപോലെ പരന്നു. നാലഞ്ചുപേർകൂടി മഹാത്മജിയെ താങ്ങിയെടുത്ത് ബർളാമന്ദിരത്തിൽ കൊണ്ടുപോയി അദ്ദേഹത്തിൻ മുറിയിൽ കിടത്തി.

മഹാത്മജിയുടെ മരണവാൎത്ത അണുബോംബിനെപ്പോലെ ഡൽഹിയെയും സ്തബ്ധമാക്കി. മൗണ്ട്ബാററൻ, നെഹ്റു, പട്ടേൽ, മന്ത്രിസഭാംഗങ്ങൾ, സൈന്യാധിപനായ ബുചർ, ഗവർണ്ണർ ജനറലിന്റെ സെക്രട്ടറിയായ "കൃറി," ജാം സാഹിബ്, എൻജിനീയർ ഇൻസ്റ്റിസ്റ്റ്യൂട്ടിലെ പ്രൊഫസ്സറായ "ഗാഡ്ജിൽ" ബൽദേവ്സിംഗ്, സി, എച്ച്. ബാബാ, ദിവാൻ ചമൻലാൽ, ദേവദാസ്ഗാന്ധി, അദ്ദേഹത്തിന്റെ ഭാൎയ്യ, കുഞ്ഞുങ്ങൾ എന്നിവർ അടുത്തനിമിഷത്തിൽ ബർളാമന്ദിരത്തിൽ ഓടിയെത്തി. അനേക ലക്ഷം സ്ത്രീപുരുഷന്മാരും ബർളാമന്ദിരത്തിന്റെ പടിക്കൽ തടിച്ചുകൂടി. മന്ദിരത്തിന്റെ പരിസരങ്ങൾ കണ്ണുനീർ കായലായി മാറി. തലയിലറഞ്ഞും മാറത്തടിച്ചും ജനങ്ങൾ തറയിൽ കിടന്നുരുണ്ടു. അതിദയനീയമായ രോദനത്താൽ ആകാശംഭേ

ദിച്ചു. ദേശഭക്തന്മാരുടെ രോദനംകേട്ടു് മേഘങ്ങളുടെ ഹൃദയംപൊട്ടി തുണ്ടുതുണ്ടായി ഭൂമിയിൽ വീണുകൊണ്ടിരുന്നു.

മഹാത്മജി ജീവിച്ചെങ്കിൽ, മഹാത്മജി ജീവിച്ചെങ്കിൽ, എന്നിങ്ങനെയുള്ള നേരിയ ഒരാശ ജനലക്ഷങ്ങളിൽ അപ്പോഴും കിടന്നിരുന്നു. എങ്കിലും അദ്ദേഹം സ്വർഗ്ഗാരോഹണം ചെയ്തു എന്നു ഡോക്ടറന്മാർ ജനതതിയെ അറിയിച്ചു. മരിക്കുന്നതിനു ഏതാനും ആഴ്ചകൾക്കു് മുമ്പു് മഹാത്മജി ഉപവാസത്തിനു് ഉപയോഗിച്ച വിരിപ്പിലാണു് അദ്ദേഹത്തെ കിടത്തിയിരുന്നതു്. പ്രസന്നവദനനായി നിദ്രചെയ്യുന്നതുപോലെ അദ്ദേഹം കിടന്നിരുന്നു. കിടക്കയുടെ ചുററും മൗണ്ടുബാററനും, മന്ത്രിസഭാംഗങ്ങളും അടുത്ത സഹപ്രവർത്തകന്മാരും മ്ലാനവദനന്മാരായി നിലകൊണ്ടു. ഭഗവൽഗീതയിൽനിന്നുമുള്ള ഏതാനും ഉപദേശവാക്യങ്ങൾ ഉച്ചരിക്കപ്പെടുകയും അതിനെ തുടർന്നു് ഗാന്ധിജിക്കു ഏററവും ഇഷ്ടപ്പെട്ടിരുന്ന "വൈഷ്ണവജനതോ" എന്ന കീർത്തനം ശോകാത്മകമായ രീതിയിൽ ആലാപിക്കപ്പെടുകയുംചെയ്യുന്നതോടൊന്നിച്ചു് ആ ദിവ്യയോഗീശ്വരന്റെ അന്തിമ ശ്വാസം ആകാശത്തിലേക്കുയർന്നു. അങ്ങനെ ലോകത്തിൽ രണ്ടാമത്തും ശോകാത്മകമായ ഒരു ശുക്രവാരം ഉദിച്ചുടങ്ങി. അതോടുകൂടി മറെറാരു ദിവ്യാവതാരത്തേയും അതു് ലോകത്തിന്റെ ദൃഷ്ടിയിൽനിന്നും മാച്ചു.

# അന്നത്തെ രാത്രി.



അന്നത്തെ രാത്രി ലോകർക്കു് സാക്ഷാൽ കാളരാത്രിയായിരുന്നു. ഇൻഡ്യ ആ രാത്രിയിൽ അനേകമടങ്ങു കണ്ണീർനദികൾ ഒഴുക്കി, ബർളാമന്ദിരവും പരിസരങ്ങളും കരഞ്ഞുകൊണ്ടുതന്നെ വർത്തിച്ചു. ഡൽഹി റേഡിയോവഴി ഗാന്ധിജിയുടെ മരണവാർത്ത ഒരു നിമിഷത്തിനുള്ളിൽ ലോകമൊട്ടുക്കു പരന്നു. കല്ക്കട്ടായിൽ നിന്നും, വെസ്റ്റുബങ്കാൾ ഗവർണ്ണരായ രാജഗോപാലാചാരിയും, ശരത് ചന്ദ്രബോസും, ഡൽഹിയിലേക്കു പറക്കാൻ വെമ്പൽപൂണ്ടു. ഡൽഹിയിലെ നഗരവീഥികൾ ആ നിമിഷത്തിനുള്ളിൽ ജനരഹിതങ്ങളായി ദുഃഖസാഗരത്തിൽ നിമഗ്നമായി. പബ്ലിക് ആപ്പീസുകളിലെ ദേശീയപതാകകൾ താഴ്ത്തപ്പെട്ടു. ബോംബേ, പൂനാ, നാഗപ്പൂരു്, ആസാം, ശാന്തിനികേതനം, അഹമ്മദാബാദ്, സിംലാ, ഷില്ലോംഗ്, കട്ടാക്ക്, ജബൽപൂരു്, പാററ്നാ, സൂററു്, എന്നുവേണ്ട ഉത്തര ഇൻഡ്യയിലും, ദക്ഷിണ ഇൻഡ്യയിലും നാട്ടുരാജ്യങ്ങളിലുമുള്ള സകല ജനങ്ങളേയും ഗാന്ധിയുടെ മരണവാർത്ത ശോകമൂകരാക്കിത്തീർത്തു. കടകളുടെയും വ്യവസായശാലകളുടെയും കവാടങ്ങൾ താനെ അടഞ്ഞു. ഉത്സവങ്ങളും വിവാഹഘോഷയാത്രകളും മഹായോഗങ്ങളും ഒരൊററ നിമിഷംകൊണ്ടു് അവസാനിച്ചു. ഇംഗ്ലണ്ടിലും, ഇററലിയിലും, ഫ്രാൻസിലും, റഷ്യയിലും, വാഷിംഗ്ടനി

ലും ലേക്സക്സസിലും, ശോകത്തിന്റെ നേരിയ നിഴൽ വ്യാപിക്കുകയും ഹൃത്തടങ്ങളുടെ തരംഗങ്ങൾ ഉയരുകയും ചെയ്തു. ഇംഗ്ലണ്ടിലെ പ്രധാനമന്ത്രിയായ ക്ലമൻറ് ആററ്ലിയുടെയും, വിൻസ്റ്റൻ ചർച്ചിലിന്റെയും, ബർണാഡ്ഷായുടെയും, ലിസ്റ്റോവൽ പ്രഭുവിന്റെയും, കാൻറർബെറിയിലെ ആർച്ചുബിഷോപ്പായ ഡോക്ടർ ഫിഷറിന്റെയും ഹാലിഫാക്സ് പ്രഭുവിന്റെയും, പെത്തിക് ലോറൻസിന്റെയും, ബ്രിട്ടീഷ് തൊഴിലാളിസംഘത്തിന്റെ കാര്യദർശിയായ "മോർഗൻ ഫിലിപ്പിന്റെയും, ഫ്രഞ്ച് സ്ഥാനാപതിയായ "റിൻമാസിയോളി"യുടെയും എൽ എസ്, അമറിയുടെയും ബർലിനിലെ അമേരിക്കൻ സൈനിക കാര്യദർശിയായ ജനറൽ "ലൂഷ്യസ് ഡിക്ലേ"യുടെയും, ഈജിപ്തിലെ പ്രധായമന്ത്രിയായ "നൊക്രാഷി പാഷായുടെയും, ഇററാലിയൻ വിദേശകാര്യ മന്ത്രിയായ കൗണ്ട് കാർലോ സോഫോഴ്സായുടെയും, ചൈനായിലെ ഇൻഫർമേഷൻ ഡയറക്ടറായ "ഹോളിംഗ്ടൺ ടോംഗി"ന്റെയും, ഫ്രഞ്ച്നാഷനൽ അസംബ്ളിയിലെ സ്പീക്കറായ "മാക്സ്ലീണി" ന്റെയും, സുപ്രസിദ്ധ ഫ്റഞ്ച് ആഖ്യായികാകാരനായ എം ഫ്റാങ്കോയി മോറിയാഷിന്റെയും, ട്രൂമാന്റെയും, സർവ്വോപരി ബ്രിട്ടീഷ് ചക്രവർത്തിയുടെയും ചക്രവർത്തിനിയുടെയുംസിരാചക്രങ്ങൾ അൽപ്പനേരത്തേക്ക് നിഷ്പന്ദങ്ങളായിത്തീർന്നു. അവരുടെ കണ്ണുകളിൽ നിന്നു അശ്രുകണങ്ങൾഅടർന്നുവീണു. കൊട്ടാരംമുതൽകുടിൽവരെ പർവ്വതംമുതൽ പാരാവാരംവരെ ആകാശംമുതൽ ഭൂമിവരെ അന്നത്തെ രാത്രിയിൽ ദുഃഖനിമഗ്നമായി കഴിച്ചുകൂട്ടിയപ്പോൾ ബർളാമന്ദിരത്തിൽ മനുഷ്യമഹാസമുദ്രം ഇരച്ചുകയറിക്കൊണ്ടിരുന്നു.

മൗണ്ടുബാററൻ പ്രഭുവും ഇൻഡ്യൻ മന്ത്രിസഭാംഗങ്ങളും ഗാന്ധിജിയുടെ കനകകളേബരത്തെ പ്രളയകാലംവരെ സൂക്ഷിച്ചുവയ്ക്കുന്നതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ച് ചിന്തിച്ചു. മഹാത്മജിയുടെ പ്രൈവറ്റ് സെക്രട്ടറിയായ പ്യാരിലാലും, പ്രിയപുത്രനായ ദേവദാസ് ഗാന്ധിയും പറഞ്ഞു, ആ പുണ്യവാന്റെ ശരീരത്തെ യഥാവിധി ദഹിപ്പിക്കണമെന്ന് പരേതന്റെ ആഗ്രഹവും അതായിരുന്നു എന്ന്. മന്ത്രിസഭ അതംഗീകരിച്ചു. ജനവരി 31-ാനു മഹാത്മജിയുടെ ശരീരത്തെ യമുനാനദിക്കരയിൽ ദഹിപ്പിക്കണമെന്ന് അവർ തീരുമാനിച്ചു.

മണി ആറു, ഏഴ്, എട്ട്, ഒൻപതു്, എന്നിങ്ങനെ കടന്നുപോയി. ആളുകൾ ആരുംതന്നെ പിരിഞ്ഞുപോയില്ല. എന്നുതന്നെയുമല്ല, പുതിയ പുതിയ ജനസമൂഹതരംഗപരമ്പരകൾ വന്നു് ബർളാമന്ദിരഭിത്തികളിൽ തട്ടിക്കൊണ്ടുമിരുന്നു. മഹാത്മജിയെ ഒരു വെളുത്തഖദർകൊണ്ടു മൂടി ഒരു മഞ്ചത്തിൽ കിടത്തി മന്ദിരത്തിന്റെ മട്ടുപ്പാവിലേക്കു കൊണ്ടുപോയി എല്ലാവർക്കും കാണത്തക്ക ഒരു ഭാഗത്തു് ഇലക്ട്രിക്ക് വിളക്കിന്റെ സമീപത്തു വച്ചു. ജനങ്ങൾ തേങ്ങിക്കരഞ്ഞുകൊണ്ടു് 'മഹാത്മാ ഗാന്ധി കിജെയ്' എന്നുള്ള ആശംസാധ്വനികൊണ്ടു് ആകാശത്തെ ഭേദിച്ചു. അൽപ്പം കഴിഞ്ഞു് ശരീരത്തെ വീണ്ടും ഗൃഹത്തിനുള്ളിലേ

കൾ കൊണ്ടുപോയി. ഗാന്ധിജിയുടെ ആശ്രമത്തിലെ അംഗങ്ങളും ബന്ധുമിത്രാദികളും ശവശരീരത്തിന്റെ ചുററിലുമിരുന്ന മന്ത്രോച്ചാരണം നടത്തി. ബെർളാമന്ദിരം ഇങ്ങനെ ഘനാന്ധകാരത്തിൽ മറഞ്ഞുകിടക്കവെ മഹാത്മജി പുത്രനിർവ്വിശേഷം സ്നേഹിക്കയും ലാളിക്കയും ചെയ്തുവന്നിരുന്ന പ്രധാനമന്ത്രി പണ്ഡിതജവഹർലാൽനെഹ്റു അഖിലേന്ത്യാറേഡിയോയിൽക്കൂടി ഗൽഗദസ്വരത്തിൽ ലോകത്തോട്ട് ഇപ്രകാരം പറഞ്ഞു.



"സുഹൃത്തുക്കളെ, സഖാക്കളേ! ആ പ്രകാശം നമ്മുടെ ജീവനെവിട്ട് മറഞ്ഞു. സർവ്വത്ര അന്ധകാരം വ്യാപിച്ചുകഴിഞ്ഞു. നിങ്ങളോട്ട് എന്തു പറയണമെന്നോ എങ്ങിനെ പറയണമെന്നോ എനിക്കറിഞ്ഞുകൂടാ. നമ്മുടെ പ്രിയപ്പെട്ട നേതാവ്, ബാപ്പു:- അങ്ങിനെ നാം അദ്ദേഹത്തെ വിളിച്ചുവന്നു—രാഷ്ട്രത്തിന്റെ പിതാവ് നമുക്ക് എന്നന്നേക്കുമായി നഷ്ടപ്പെട്ടു. ഒരു പക്ഷെ ഞാൻ പറഞ്ഞതു് തെററിപ്പോയിരിക്കാം. എങ്കിലും ഈ കഴിഞ്ഞ അനേകം വർഷങ്ങളായി അദ്ദേഹത്തെ കണ്ടുകൊണ്ടിരുന്നതുപോലെ ഇനിയും നാം അദ്ദേഹത്തെ കാണുകയില്ല. ഉപദേശവും ശാന്തിയും തേടി അദ്ദേഹത്തിന്റെ സമീപത്തേക്ക് ഓടിച്ചെല്ലുവാൻ ഇനിയും നമുക്ക സാധ്യമല്ല. ഇതു് എനിക്കു മാത്രമല്ല ഇന്നാട്ടിലെ അനേകകോടിജനങ്ങൾക്കും ഒന്നുപോലെ നേരിട്ടിരിക്കുന്ന ഒരടിപാടാണ്. ഈ ഭയങ്കരാഘാതത്തെ എന്റെയോ മററാരുടെയെങ്കിലുമൊ ഉപദേശം കൊണ്ടു ലഘൂകരിക്കുകയെന്നുള്ളതു് അൽപ്പം വിഷമമേറിയ ഒരു കാര്യമാണ്.

ദീപം പൊലിഞ്ഞുപോയി എന്നു ഞാൻ പറഞ്ഞു എങ്കിലും അതു് ശരിയല്ലാ. നമ്മുടെ നാട്ടിൽ പ്രകാശിച്ചുകൊണ്ടുനിന്ന ആ ദീപം സാധാരണദീപമല്ല. കഴിഞ്ഞുപോയ അനേകവർഷക്കാലം അതു പ്രകാശിച്ചുകൊണ്ടിരുന്നു. അതു് ഇനിയും അനേകകാലം കൂടി ഇന്നാടിനെ പ്രകാശിപ്പിക്കും, അനേകായിരം വർഷങ്ങൾ കഴിഞ്ഞാലും ആ ദീപം ഇന്നാട്ടിൽ എരിഞ്ഞുകൊണ്ടു നിൽക്കുന്നതായി കാണപ്പെടും. ലോകം അതുകാണും. അതു് സംഖ്യാതീതമായ ഹൃദയങ്ങൾക്കു ശാന്തിയെ പ്രദാനം ചെയ്യും. വർത്തമാനകാലത്തെ അതിലംഘിക്കുന്ന ഏതോ ഒന്നിനെ അതു പ്രതിനിധീകരിച്ചു. അതു്, ജീവൽസത്യത്തെ, അനന്ത സത്യങ്ങളെ പ്രതിനിധീകരിച്ചു; ഉത്തമമാർഗ്ഗത്തെ അനുസ്മരിപ്പിച്ചു; അപഥത്തിൽനിന്നു നമ്മെ പിന്തിരിപ്പിച്ചു. ഈ പുരാതന രാജ്യത്തെ സ്വാതന്ത്ര്യത്തിലേക്കെത്തിച്ചു.

അദ്ദേഹത്തിനു ചെയ്തുതീർക്കേണ്ടതായി വളരെയധികം കാര്യങ്ങൾ ഉള്ള സന്ദർഭത്തിലാണ് ഇതെല്ലാം സംഭവിച്ചതു്. അദ്ദേഹത്തിന്റെ സഹായം ആവശ്യമില്ലാതെവന്നു എന്നും അദ്ദേഹം സ്വകൃത്യം മുഴുവൻ നിർവ്വഹിച്ചു എന്നും നമുക്ക് ഒരിക്കലും വിചാരിപ്പാൻ സാധ്യമല്ല. പ്രത്യേകിച്ചു് നിരവധി വിഷമപ്രശ്നങ്ങൾ നമ്മെ അഭിമുഖീകരിക്കുന്ന ഈ സന്ദർഭത്തിൽ അദ്ദേഹം നമ്മോടുകൂടി ഇല്ലാ എന്നുള്ളതു് നമുക്കു താങ്ങാൻ സാധിക്കാതെവണ്ണമുള്ള ഒരു ഭയങ്കരാഘാതമാണ്.

ഭ്രാന്തനായ ഒരു മനുഷ്യൻ—അതു ചെയ്ത ആ മനുഷ്യനെ ഭ്രാന്തനെന്നു പറയാനെ എനിക്കു നിവൃത്തിയുള്ളു.—അദ്ദേഹത്തിന്റെ ജീവനെ ഉപസംഹരിച്ചു. കഴിഞ്ഞ ഏതാനും വർഷങ്ങൾക്കും മാസങ്ങൾക്കും ഇടയ്ക്കു ധാരാളം വിഷം ഈ രാജ്യത്തിൽ വ്യാപിച്ചുകഴിഞ്ഞിരുന്നു. ഈ വിഷം ജനഹൃദയങ്ങളെ ബാധിച്ചിട്ടുണ്ടു്. ഈ വിഷത്തെ നാം അഭിമുഖീകരിക്കേണ്ടിയിരിക്കുന്നു. ഈ വിഷത്തെ വേരോടെ നമുക്കു നശിപ്പിക്കണം. നമ്മെ വലയംചെയ്തിരിക്കുന്ന എല്ലാ ആപത്തുകളേയും നാം അഭിമുഖീകരിക്കണം. ഭ്രാന്തു ബാധിച്ചതോ അപഭ്രംശം ഭവിച്ചതോ ആയ മാർഗ്ഗത്തിൽകൂടിയല്ലാ, നമ്മുടെ വന്ദ്യഗുരുനാഥൻ നമ്മെ പഠിപ്പിച്ച മാർഗ്ഗത്തിൽകൂടി. നാം കോപാവേശിതരായി അക്രമമാർഗ്ഗങ്ങൾ തുടരാതിരിക്കാനാണു് ആദ്യമായി ശ്രമിക്കേണ്ടതു്. പ്രബലന്മാരും നിശ്ചയദാർഢ്യമുള്ളവരുമായ ജനങ്ങളെപ്പോലെ പെരുമാറുക. നമ്മെ വലയംചെയ്യുന്ന സകല ആപത്തുകളേയും അഭിമുഖീകരിക്കുവാൻ ഉറയ്ക്കുക, നമ്മുടെ മഹാ ഗുരുവും മഹാ നേതാവും നമുക്കു നൽകിയിട്ടുള്ള ആജ്ഞകളെ നിർവഹിക്കുക. ഞാൻ വിശ്വസിക്കുന്നതുപോലെ അദ്ദേഹത്തിന്റെ ആത്മാവു നമ്മെ നിരീക്ഷണം ചെയ്യുന്നു എങ്കിൽ അനിഷ്ടമായ കർമ്മങ്ങളിൽ നാം ഏർപ്പെട്ടുകൊണ്ടിരിക്കുന്നതായി കാണുവാൻ ഇടയാകരുതു്. നാം അക്രമങ്ങളിലും ദുർന്നടപടികളിലും പ്രവേശിച്ചുകൂടാ; എന്നു പറഞ്ഞാൽ നാം ദുർബലരാകണമെന്നർത്ഥമില്ല. ശക്തിയോടും ഐകമത്യത്തോടുംകൂടി നമ്മുടെ മുമ്പിലുള്ള കലാപങ്ങളെ നാം നേരിടണം. ഈ മഹാ ദുരന്തത്തിന്റെ മുമ്പിൽ നാം ഒത്തൊരുമിച്ചു് നമ്മുടെ സകല കലഹങ്ങളേയും, പ്രയാസങ്ങളേയും അഭിപ്രായഭിന്നതകളേയും അവസാനിപ്പിക്കണം. ഒരു വമ്പിച്ച നാശം ജീവിതത്തിലെ വലിയ വലിയ കാര്യങ്ങളെക്കുറിച്ചു് ചിന്തിക്കുന്നതിനും, നാം ഇതേവരെയും വളരെയധികം ചിന്തിച്ചിരുന്ന നിസ്സാരങ്ങളായ കാര്യങ്ങളെ വിസ്മരിക്കുന്നതിനും നമ്മെ പ്രേരിപ്പിക്കുന്ന ഒരടയാളമാണു്. അദ്ദേഹത്തിന്റെ നിര്യാണം ജീവിതത്തിലെ വൻകാര്യങ്ങളേയും ജീവൽസത്യങ്ങളേയും നമ്മെ അനുസ്മരിപ്പിച്ചിരിക്കുന്നു. അവയെ നാം സ്മരിച്ചാൽ അതു ഇൻഡ്യയെ സംബന്ധിച്ചിടത്തോളം ഏററവും ഗുണകരമായിരിക്കും"

പ്രധാനമന്ത്രിയുടെ വിഷാദമയമായ പ്രക്ഷേപിണി പ്രസംഗത്തിനു ശേഷം അചലമനസ്കനും അപ്രതിരോധ്യനായ രാഷ്ട്രീയ സേനാനിയുമായ ശ്രീ **സർദാർ വല്ലഭായിപട്ടേൽ** വികാരതരളിതനായി സമ്മർദ്ദിത കണ്ഠനായി ഇങ്ങനെ പ്രസ്താവിച്ചു.

"എന്റെ ഹൃദയം ദുരിതം കൊണ്ടും ദുഃഖം കൊണ്ടും നിറഞ്ഞിരിക്കുന്നു. നിങ്ങളോടു് എന്തു പറയണമെന്നു് എനിക്കറിഞ്ഞുകൂടാ. സന്തപിക്കേണ്ടതും സങ്കോചം കൈക്കൊള്ളേണ്ടതുമായ ഒരു സംഭവമാണു് ഇന്നു നടന്നിട്ടുള്ളതു്.

ഞാൻ ഇന്നു് വൈകിട്ടു് നാലുമണിക്കു് മഹാത്മജിയെ കാണാൻ പോവുക

യും അദ്ദേഹത്തോടൊന്നിച്ചു് ഒരു മണിക്കൂർ ചെലവഴിക്കുകയും ചെയ്തു. അഞ്ചു മണിയായപ്പോൾ പ്രാർത്ഥനയ്ക്കു നേരമായി എന്നു പറഞ്ഞുകൊണ്ടു് അദ്ദേഹം എഴുന്നേററു. അദ്ദേഹം പ്രാർത്ഥനായോഗത്തിലേക്കു നടന്നു പോകുന്നതു കണ്ടുംകൊണ്ടാണു് ഞാൻ ബർളാമന്ദിരത്തിൽനിന്നും എന്റെ വസതിയിലേക്കു തിരിച്ചുപോന്നതു്. വീട്ടിൽ ചെന്നു കയറിയ നിമിഷത്തിൽ ഞാൻ കേട്ടതു് ഇന്നത്തെ ഭയങ്കരവാർത്തയാണു്. ഞാൻ വീണ്ടും ബർളാമന്ദിരത്തിലേക്കു പോയി. അത്യാഹിതത്തിനുശേഷം ഞാൻ അദ്ദേഹത്തെ കണ്ടു. ശാന്തിയും സൗന്ദര്യവും ആ മുഖത്തു കളിയാടിക്കൊണ്ടിരുന്നു. ദയയും ക്ഷമയും ആ മുഖത്തിൽ എഴുതപ്പെട്ടിരുന്നു.

നാം അദ്ദേഹത്തിന്റെ ഉപദേശങ്ങളെ അദ്ദേഹം ജീവിച്ചിരുന്നപ്പോൾ സ്വീകരിച്ചില്ല. അദ്ദേഹത്തിന്റെ മരണത്തിനുശേഷവും നാം അതു സ്വീകരിക്കുന്നില്ലാ എന്നു് പറയാൻ ഇടകൊടുക്കരുതു്. അതു് നമ്മുടെ പേരിനു് ഒരു ഭയങ്കര കളങ്കമായിരിക്കും.

നാം ഏതവസ്ഥയിലായാലും ഇതാണു് നമ്മുടെ പരീക്ഷാഘട്ടം എന്നു് ആരും മറക്കരുതു്. നമ്മുടെ സ്ഥാനങ്ങളിൽ ഭിന്നതയുണ്ടാകാതെ നാം ഉറച്ചു് ഒന്നായി നിൽക്കണം. ഇൻഡ്യയ്ക്കു ഭരിക്കേണ്ടിയിരുന്ന ഭാരം ഭയങ്കരമായിരുന്നു. ആ മഹാത്മാവിന്റെ പിന്തുണയില്ലായിരുന്നു എങ്കിൽ ഭാരംകൊണ്ടു് നമ്മുടെ നടുവ് ഒടിഞ്ഞുപൊടിയുമായിരുന്നു. ആ പിന്തുണ ഇതാ പോയിക്കഴിഞ്ഞിരിക്കുന്നു. എങ്കിലും ഗാന്ധിജി എന്നും നമ്മോടുകൂടി ഉണ്ടായിരിക്കും അദ്ദേഹത്തിന്റെ ഉപദേശങ്ങളും ഉൽകൃഷ്ടങ്ങളായ ആദർശങ്ങളും നമ്മുടെ മുമ്പിലുണ്ടു്. നാളെ നാലുമണിക്കു് അദ്ദേഹത്തിന്റെ ശരീരം ചാമ്പലായിത്തീരും. എങ്കിലും അദ്ദേഹത്തിന്റെ ആത്മാവു് എപ്പോഴും നമ്മോടുകൂടെ ഉണ്ടായിരിക്കും. അതു് നിത്യമായിട്ടുള്ളതത്രെ.

അദ്ദേഹം ജീവിച്ചിരുന്നപ്പോൾ നമുക്കു സ്വീകരിക്കാൻ പാടില്ലാതിരുന്നതിനെ ഇനിയെങ്കിലും നാം സ്വീകരിക്കണം. ഈ ഭയങ്കര ദുരന്തം ഇൻഡ്യയിലെ യുവജനങ്ങളുടെ മനസ്സാക്ഷിയെ ഇളക്കുകയും അവരുടെ കർത്തവ്യങ്ങളെ സംബന്ധിച്ചിടത്തോളം സചേതനരാക്കിത്തീർക്കുകയും ചെയ്യും. അധീരരാകരുതു്. ഒന്നിച്ചുനിൽക്കുക. മഹാത്മഗാന്ധി ആരംഭിച്ച കർമ്മത്തെ പൂർത്തിയാക്കുക."

സ്മരണീയങ്ങളായ ഈ പ്രക്ഷേപണപ്രസംഗങ്ങൾ നടന്നുകൊണ്ടിരുന്നപ്പോൾ ബർളാമന്ദിരവും പരിസരങ്ങളും കണ്ണീർക്കണങ്ങളാൽ പരിതപ്തമായിരുന്നു. അർദ്ധരാത്രിക്കുശേഷം മഹാത്മജിയുടെ മൃതശരീരം യമുനാ നദീജലത്താൽ സ്നാനം ചെയ്യിക്കപ്പെട്ടു. അനന്തരം പുഷ്പാലംകൃതമായ ഒരു ശയ്യയിൽ ആ ദിവ്യദേഹത്തെ നിക്ഷേപിച്ചു. ബന്ധുമിത്രാദികളും ശിഷ്യഗണങ്ങളും മതപരങ്ങളായ പാട്ടുകൾ പാടിക്കൊണ്ടിരിക്കവെ, നെയ്യൊഴിച്ചുനിറച്ച വിളക്കുകളിലെ തിരികൾ പ്രശാന്തമായി എരിഞ്ഞുകൊണ്ടിരുന്നു.



# ശ്മശാനയാത്ര

ജനവരി 31-ാനു- ബർളാമന്ദിരത്തിന്റെ ഗോപുരദ്വാരങ്ങൾ സൂര്യന്റെ പ്രഥമകിരണോദയത്തോടുകൂടി തുറക്കപ്പെട്ടു. ലക്ഷോപലക്ഷം ജനങ്ങൾ അതിദീർഘമായി അണിനിരന്നു് ഗുരുദേവന്റെ മൃതശരീരത്തിന്റെ പാർശ്വത്തിൽകൂടി ആ പ്രശാന്തവദനം ദർശിച്ചു് കടന്നുപോയി. പുരുഷന്മാരും സ്ത്രീകളും കുഞ്ഞുങ്ങളും വൃദ്ധരും കോടിക്കണക്കിനു് ബർളാമന്ദിരത്തിൽ കടന്നു. ഏകദേശം 20 പേരോളം ശവമഞ്ചത്തിന്റെ ചുറ്റും സ്ഥിതി ചെയ്തിരുന്നു. ശവമഞ്ചം അൽപനിമിഷങ്ങൾക്കുള്ളിൽ ഒരു പുഷ്പശൈലമായി രൂപാന്തരപ്പെട്ടു.

കരഞ്ഞുകരഞ്ഞു് ഉറങ്ങിപ്പോയ ഡൽഹിനഗരം ഞെട്ടിയുണർന്നു് വീണ്ടും വിലപിക്കാൻ തുടങ്ങി. ഹിന്ദുക്കളും മഹമ്മദീയരും. സിക്കുകാരും, ക്രിസ്ത്യാനികളും പാഴ്സികളും എന്നുവേണ്ടാ ഭാരതം മുഴുവനും, മതങ്ങളും മുഴുവനും ബർളാമന്ദിരത്തിൽ ഒരുമിച്ചുകൂടി. തലപ്പാവു വച്ച സിക്കുപടയാളികൾ, ചാരനിറം കലന്ന കഞ്ചുകങ്ങളും ബുഷ്ഹാററും ധരിച്ച ഗൂർക്കാപടയാളികൾ, കടും പച്ച വർണ്ണത്തിലുള്ള വസ്ത്രങ്ങളണിഞ്ഞവരും തോക്കുകൾ വഹിച്ചിരുന്നവരുമായ രാജപുത്താനാഭടന്മാർ, ഹരിതച്ഛവി വീശിയ സൈനികവേഷം ധരിച്ചിരുന്നവരും അശ്വാരൂഢന്മാരുമായ മഹാരാഷ്ട്ര യോദ്ധാക്കൾ, ഗവർണ്ണർ ജനറലിന്റെ അംഗരക്ഷകസംഘം, കഠാരീധാരികൾ, നാവികഭടന്മാർ, ആർ. എ. എഫ് കാർ എന്നിങ്ങനെയുള്ള വിവിധസേനാനിവഹവും ബർളാമന്ദിരത്തിന്റെ ഗോപുരപ്രാന്തത്തിലെത്തി.

മഹാത്മജിയുടെ ശരീരം ആപാദകണ്ഠം ഖദർവസ്ത്രത്താൽ ആച്ഛാദനം ചെയ്യപ്പെട്ടു. വെടിയുണ്ടയേററതിനാലുണ്ടായ കറുത്ത പാടുകൾ എല്ലാവർക്കും കാണത്തക്കവണ്ണം അനാച്ഛാദിതമായി പരിരക്ഷിക്കപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ കണ്ഠനാളം അതിധവളമായ ഒരു ഖദർമാല്യത്താൽ അലംകൃതമായിരുന്നു. നേത്രങ്ങൾ നിദ്രാമുദ്രിതങ്ങളായും മുഖം ഈശ്വരധ്യാനത്താലെന്നപോലെ പ്രശാന്തമായും കാണപ്പെട്ടു.

സർദാർ വല്ലഭായിപട്ടേലും, ഗോവിന്ദ് വല്ലഭായി പാൻറും, രാജകുമാരി അമൃതകോറും ഗാന്ധിജിയുടെ ശവമഞ്ചത്തിന്റെ പാർശ്വത്തിലിരുന്നുകൊണ്ടു കണ്ണീർപൊഴിച്ചു. ശവമഞ്ചമിരുന്ന മുറിയുടെ വാതിലുകൾ തുറക്കപ്പെട്ടപ്പോൾ അനേകായിരം അഭയാർത്ഥികൾ ജനാലകളുടെ അഴികളിൽ തൂങ്ങിക്കിടന്നു് മുറിക്കുള്ളിലേക്കു പുഷ്പങ്ങൾ വാരി എറിഞ്ഞു. ജവഹരിലാൽ നെഹ്റു കണ്ണുനീരടക്കിക്കൊണ്ടു് ആൾത്തിരക്കിനിടയിൽ കൂടി ഓരോ ക്രമീകരണങ്ങൾ നടപ്പാക്കുവാൻ ബദ്ധപ്പെട്ടു നടന്നുകൊണ്ടിരുന്നു.

ശ്മശാനയാത്രയ്ക്കു നിർദ്ദേശിക്കപ്പെട്ടിരുന്ന അഞ്ചുമൈൽ നീളംവരുന്ന രാജപാത അനേകായിരം പടയാളികളാലും, രാജ്യഭക്തന്മാരായ പൗരന്മാരാലും

സംരക്ഷിക്കപ്പെട്ടിരുന്നു. മണി ഏകദേശം പതിനൊന്നായപ്പോൾ പണ്ഡിതനെഹ്റു മൃതശരീരമിരുന്ന മുറിക്കുള്ളിൽ കയറി ചില നിർദ്ദേശങ്ങൾ നൽകി. അനേകകോടി സ്ത്രീപുരുഷന്മാരുടെ ഹൃദയം നുറുങ്ങിയുള്ള രോദനംകൊണ്ടു് ആകാശം പിളർന്നുകൊണ്ടിരിക്കവെ, ജവഹരിലാലും, പട്ടേലും ബലദേവസിംഹും കണ്ണീർ വർഷത്താൽ സ്വവസ്ത്രങ്ങളെ നനച്ചുകൊണ്ടു നിൽക്കവെ, മിസ്സസ് പ്യാരിലാലും മററു ചില ഭക്തന്മാരുംകൂടി മഹാത്മാഗാന്ധിയുടെ പാവനശരീരത്തെ താങ്ങിയെടുത്തു ശ്മശാന യാത്രയ്ക്കുവേണ്ടി സജ്ജീകരിച്ചിരുന്നതും, പുഷ്പമാല്യ സഹസ്രങ്ങളാൽ സമാലംകൃതമായിരിക്കുന്നതുമായ ഒരു പട്ടാളവാഹനത്തിൽ നിക്ഷേപിച്ചു.

ശവദാഹയാത്രയ്ക്കു തെരഞ്ഞെടുക്കപ്പെട്ടിരുന്ന അഞ്ചാംമൈൽ നീളമുള്ളപൊതുനിരത്തു് നിരവധി പടയാളികളാലും പൗരന്മാരാലും സംരക്ഷിക്കപ്പെട്ടിരുന്നു.

11-45-നു് ബിർളാമന്ദിരത്തിൽ നിന്നും ഗാന്ധിജിയുടെ മൃതദേഹം വഹിച്ചിരുന്ന രഥം നീങ്ങിത്തുടങ്ങി. നാവികസേനയിലും വിമാനസേനയിലും ഉൾപ്പെട്ട ഭടന്മാരായിരുന്നു ആ രഥം വലിച്ചുകൊണ്ടുപോയതു്. രഥത്തിന്റെ ഇടത്തുവശത്തെ ചവിട്ടുപടിയിൽ ജവഹരിലാൽ നെഹ്റുവും വലത്തുവശത്തെ ചവിട്ടുപടിയിൽ ബലദേവസിംഹും നിന്നിരുന്നു. നെഹ്റുവിന്റെ പിന്നിലായി സർദാർ പട്ടേൽ സ്ഥലം പിടിച്ചു. ദേവദാസ് ഗാന്ധി മൃതശരീരത്തിന്റെ അരികിൽതന്നെ ഇരുന്നിരുന്നു. ഗൂർക്കാപടയാളികളും മററുള്ള സന്നദ്ധ ഭടസംഘവും ഗാന്ധിയുടെ രഥത്തിനു വഴിയൊരുക്കി. ദുഃഖസൂചകമായ കറുത്ത വസ്ത്രംധരിച്ചു മൗണ്ടുബാററൻപ്രഭുവും, പത്നിയും, സരോജിനീദേവിയും ചന്ദുലാൽത്രിവേദിയും രഥത്തിനു മുമ്പിൽ നഗ്നശിരസ്കരായി നടന്നുകൊണ്ടിരുന്നു. അങ്ങിനെ അനേകകോടി ഉപനദികളാൽ പോഷിപ്പിക്കപ്പെട്ട ഒരു വിശാലമഹാനദിയെന്നപോലെയുള്ള മനുഷ്യപരമ്പര യമുനാതീരത്തുള്ള ശ്മശാനസ്ഥലത്തേക്കു് ഒഴുകിക്കൊണ്ടിരുന്നു. റോഡിന്റെ ഇരുഭാഗത്തും നിന്നിരുന്ന ഉന്നത മന്ദിരങ്ങളുടെമേൽപ്പുരകളും ഭിത്തികളും വൃക്ഷനിരകളും മ്ലാനവദനരായ പ്രേക്ഷകന്മാരാൽ സമാവൃതമായിരുന്നു.

അരമണിക്കൂറിനുള്ളിൽ ശ്മശാനയാത്ര "മെമ്മോറിയൽ ആർക്കി"ന്റെ സമീപമെത്തി. ഗാന്ധിജിയെ വന്ദിക്കാനെന്നവണ്ണം മനുഷ്യരുടെ ഭാരംകൊണ്ടു് വൃക്ഷശാഖകൾ താണുതാണുവന്നുകൊണ്ടിരുന്നു. ശ്മശാനയാത്ര "ഡൽഹിഗേററി"നു സമീപമെത്തിയപ്പോൾ മൂന്നു് ആകാശവിമാനങ്ങൾമേഘമണ്ഡലത്തിൽ നിന്നും താണിറങ്ങി മഹാത്മജിയുടെ പുണ്യശരീരത്തിൽ പുഷ്പവൃഷ്ടി ചെയ്തു. രാഷ്ട്രപിതാവിന്റെ മൃതശരീരം "ഡൽഹി ഡിസ്ത്രിക്ട് ജയിലിൽ" കടന്നപ്പോൾ വായുമണ്ഡലം മുഴുവൻ പറക്കുന്ന പുഷ്പദലങ്ങളാൽ നിറഞ്ഞു.

വീണ്ടുംവീണ്ടും ഒഴുകിവന്നുകൊണ്ടിരുന്ന മനുഷ്യമഹാനദികൾ ഒത്തൊരുമിച്ചു് അതിവിശാലമായ ഒരു മഹാസമുദ്രമായി രൂപാന്തരപ്പെട്ടു. ക്രമേണ മൃതദേഹവാഹിയായ രഥം രാജഘട്ടത്തോടു്

സമീപിച്ചു. യമുനാതീരത്തിൽ നോക്കെത്താത്ത രീതിയിൽ ജനലക്ഷങ്ങൾ തിങ്ങിക്കൂടിയിരുന്നു. അതുവരെ മൂകരായി നിന്നിരുന്നജനങ്ങൾ "മഹാത്മാ ഗാന്ധി കീജെയ്" എന്നു ഉച്ചത്തിലും എന്നാൽ കണ്ഠമിടറിയും വിളിക്കാൻ തുടങ്ങി. ശവദാഹയാത്ര 4-20 നു രാജഘട്ടത്തിലെത്തി. മഹാത്മജിയുടെ ശരീരം ദഹിപ്പിക്കുവാനായി പ്രതിഷ്ടിക്കപ്പെടേണ്ടിയിരുന്ന സ്ഥലം കുററിച്ചെടികളും കാട്ടുവള്ളികളും കൊണ്ടു നിറഞ്ഞിരുന്നു. അതെല്ലാം വെട്ടിത്തെളിച്ച് ആ സ്ഥലത്തു് ഉയന്ന ഒരു പീഠംസൃഷ്ടിക്കപ്പെട്ടിരുന്നു. "രാജഘട്ടം" സ്ഥിതിചെയ്യുന്നതു് യമുനാനദിക്കരയിൽ, യമുനാപ്പാലത്തിനു കിഴക്കും "റെഡ് ഫോട്ടി"ൻെറ പിന്നിലുമാണു്.

നാലരമണിക്കു് ഗാന്ധിജിയുടെ ശരീരം രഥത്തിൽ നിന്നും എടുത്തു് ദഹനപീഠത്തിൽ പ്രതിഷ്ഠിക്കപ്പെട്ടു. സെൻട്രൽ പി. ഡബ്ല്യു. ഡി. ക്കാരാൽ സജ്ജീകരിക്കപ്പെട്ടിരുന്ന ദഹനപീഠത്തിനു മൂന്നടി ഉയരവും പന്ത്രണ്ടു ചതുരശ്രഅടി വിസ്താരവും ഉണ്ടായിരുന്നു. ചിതാഗ്നിക്കുവേണ്ടി പതിനഞ്ചു മന്നു് ചന്ദനത്തടികളും നാലുമന്നു് നെയ്യും, രണ്ടുമന്നു് സുഗന്ധദ്രവ്യങ്ങളും, ഒരു മന്നു് നാളികേരവും, മുപ്പതുറാത്തൽ കർപ്പൂരവും സജ്ജീകരിക്കപ്പെട്ടിരുന്നു.

ഗാന്ധിജിയുടെ ശരീരത്തിൽ പുണ്യതീർത്ഥം തളിച്ചതിൻെറ ശേഷമാണു് ദഹനപീഠത്തിൽ അതു വയ്ക്കപ്പെട്ടതു്. മന്ത്രോച്ചാരണധ്വനി ആകാശത്തിലേക്കുയന്നു. പുഷ്പഹാരസഹസ്രങ്ങൾ ആ ശരീരത്തിൽ വന്നുവീണു. ശോകനിമഗ്നമായ ജനക്കൂട്ടത്തെ ചിതയുടെ സമീപത്തിൽനിന്നും നീക്കിനിത്തുവാൻ പട്ടാളക്കാർ ഭഗീരഥ പ്രയത്നം ചെയ്തു. മൗണ്ട്ബാററൻ പ്രഭുവും, പണ്ഡിതജവഹരിലാൽ നെഹ്റുവും ആൾക്കൂട്ടത്തിൽ തള്ളും ഉന്തും സഹിച്ചുകൊണ്ടു് പട്ടാളക്കാക്കു് വേണ്ട നിർദ്ദേശങ്ങൾ കൊടുത്തുകൊണ്ടിരുന്നു.

4-35-നു് ഗാന്ധിജിയുടെ ദ്വിതീയ പുത്രനായ ശ്രീ രാമദാസ്ഗാന്ധി ചിതയ്ക്കു് തീ കൊളുത്തി. ഉത്തരക്ഷണത്തിൽ ആ അഗ്നിജ്വാല അന്തരീക്ഷത്തിലേക്കുയന്നു. പ്രേക്ഷകരിൽ ഓരോരുത്തരും ആ ചിതാഗ്നിയിൽചാടി ഗാന്ധിജിയോടൊന്നിച്ചു് ദേവലോകം പ്രാപിക്കുന്നതിനു് ആശിക്കുന്നതായി കാണപ്പെട്ടു.

മഹാത്മജിയുടെ ശരീരത്തിൽ ഒന്നാമതായി പുഷ്പഹാരംസമർപ്പിച്ചതു് ചൈനീസ് അമ്പാസിഡരായ ഡോക്ടർ "ലോ" ആയിരുന്നു. ആചാര്യനായ പണ്ഡിത രാമധനശർമ്മ ആയിരുന്നു വേദപാഠങ്ങൾ ഉച്ചരിച്ചതു്. സർദാർ വല്ലഭായിപട്ടേൽ ഒരു പെൺകുട്ടിയുടെ തലയിൽ കൈവച്ചു് അവളെ ആശ്വസിപ്പിച്ചുകൊണ്ടു് ഒരു പ്രതിമപോലെ നില്ക്കുന്നതായി കാണപ്പെട്ടു. ജവഹരിലാൽ നെഹ്റുവിനു് പത്തുവയസ്സുകൂടി പ്രായം തോന്നിച്ചു.

അഗ്നിജ്വാല ഉയന്നതോടുകൂടി മാലേയാദി സുഗന്ധവസ്തുക്കളുടെ സൗരഭ്യം വായുമണ്ഡലമെങ്ങും പരന്നു. അസ്തമനസൂര്യൻ രാഷ്ട്രപിതാവിൻെറ ശരീര

ത്തെ ആവഹിച്ചുകൊണ്ടു് ക്രമേണ മാഞ്ഞുകൊണ്ടിരുന്നു. മണി ആറായതോടുകൂടി ആ പരിശുദ്ധ ശരീരം മുഴുവനും ഭസ്മമായിരൂപാന്തരപ്പെട്ടു. രാജഘട്ടത്തിൽ നിന്നും ഏകദേശം 20 മൈൽ അകലെയുണ്ടായിരുന്ന സാധുക്കളായ ഒരുസംഘം പശുപാലകന്മാർ ഉപവാസവുംപ്രാർത്ഥനയും കഴിച്ചു് രണ്ടുവലിയ തകരം നിറയെ നെയ്യുമായി ശ്മശാനസ്ഥലത്തെത്തിയിരുന്നു, ശവദഹനത്തിനു് ആ നെയ്യാണു് ഉപയോഗിക്കപ്പെട്ടതു്.

നേരം വളര ഇരുട്ടിയിട്ടും ചിതാഗ്നി അടങ്ങിയിട്ടും ആളുകൾ ആ രംഗത്തു നിന്നും ഒഴിഞ്ഞുമാറിയില്ല. വിദൂരങ്ങളിൽ നിന്നും പുതിയപുതിയ ജനസംഘം ആ സ്ഥലത്തു വരികയും പിരിഞ്ഞുപോവുകയും ചെയ്തുകൊണ്ടിരുന്നു. പട്ടാളക്കാർ ആ പുണ്യസ്ഥലത്തു് രാത്രി മുഴുവൻ കാവൽ നിന്നിരുന്നു.

---

# അത്യാഹിതം.

(കെ. എൻ. ഗോപാലപിള്ള, എം. ഏ)

കേൾപ്പതെന്തിതു ഹാ ഹാ! ഹൃദയം പുകയുന്നു
വീർപ്പുമുട്ടുന്നു ചുററും ക്രൂരിരുൾ നിറയുന്നു.
രാമനും റഹിമാനുമൊന്നുതാനെന്നുള്ളോരു
മോഹനതത്വമെങ്ങുമോതിയോരമ്മോഹനൻ
നമ്മുടെ ഗുരുനാഥൻ നമ്മുടെ നേതൃവര്യൻ
നമ്മുടെ മാർഗ്ഗദർശി നമ്മുടെ മഹാത്മജി
പ്രാർത്ഥനാസ്ഥാനം നോക്കിപ്പൌത്രിമാരുടെ തോളിൽ
കൈത്തളിരിണചേർത്തു സത്വരം വരുന്നേരം,
പുണ്യദർശനനാമ പ്രത്യക്ഷദൈവത്തിനെ-
ക്കണ്ണുകൊണ്ടാർത്തിയോടേ കാണികൾ നുകരവേ,
കാക്കിവേഷം ധരിച്ച കശ്മലനൊരുവൻ കൈ—
ത്തോക്കിനാൽ, ഹരേ! രാമ! ശേഷമെന്തുരചെയ്‌വൂ!!
ഘാതക! നീ വച്ചോരീ വെടിയാലിരുന്നൂറു—
കോടി മാറിടമല്ലോ പൊടിഞ്ഞു കാൽമാത്രയിൽ!
മാനസപത്മങ്ങളാലേവരും പൂജിക്കുമീ

പ്ലാവന വിഗ്രഹത്തിൽ പൂവിങ്കൽ കനൽപോലെ
നീ തറച്ചോരുണ്ടകൾ നിശ്ചയം നിന്നെത്തന്നെ
രൌരവനരകത്തിൻ പാഴ്കുണ്ടിലാഴ്ത്തിവിട്ടു.

പാമ്പയെപ്പോലും ഹിംസിക്കുന്നതിന്നെതിരായ
പാവനരൂപൻ തന്റെ നേത്രവൈഡൂര്യങ്ങളി—
ലൊന്നു നോക്കിയെങ്കിൽ നീ പതറിയുടൻതന്നെ—
യങ്ങു സമ്പതിച്ചേനെയപ്പാദ പത്മങ്ങളിൽ.
ജന്മമായിരം കൊണ്ടും ദുർല്ലഭമായ പുണ്യ—
മിങ്ങൊരു വീക്ഷണത്താൽ നിനക്കു സിദ്ധിച്ചേനെ!
എങ്കിലും "ഹാ! രാം ഹാ! രാ"മെന്നന്ത്യശ്വാസത്തിങ്കൽ
നിൻനന്മ തന്നെ നന്നായ് പ്രാർത്ഥിച്ചിരിക്കും ദേവൻ.

പലനാളാനപേക്ഷികി മാർഗ്ഗത്തിൽ പാട്ടപെട്ട—
ഫലമായഹിംസയേ ധർമ്മമൂലമായ് കണ്ടോർ
സത്യവൈഭവന്മാരാം നമ്മുടെയാചാര്യന്മാർ
തത്വദീപത്താൽ ലോകതമസ്സു നീക്കീടിനാർ;
അധർമ്മത്തിനു പിന്നെ ഗ്ലാനി സംഭവിക്കവേ
പൃഥിയിൽ ഭവിച്ചോരു പുണ്യശ്ലോകനിപ്പുമാൻ,
നീറിടും മനങ്ങളിൽ കണ്ണീരാമമൃതത്താൽ
ധാരചെയ്യുവാനെഴുന്നരുളും കാരുണ്യവാൻ,
ദ്വേഷമാരിലുമെങ്ങും ലേശവുമിയലാത്ത
പേശലസ്നേഹരൂപൻ ലോകൈകശാന്തിപ്രദൻ,
വിധിവൈപരീത്യത്താലിന്ത്യയിൽ കാലൂന്നിയോ
രയിത്തമാം ഭൂതത്തെപ്പായിച്ച ധീരവ്രതൻ,
ആങ്ഗലസിംഹം തന്നെയഹിംസാമന്ത്രത്താലേ
മംഗലമാകുംവണ്ണം യാത്രയാക്കിയ ശൂരൻ,
വർഗ്ഗീയവിഷബാധയകററാനന്ത്യം വരെ
യുഗ്രമാം തപം തന്നെ ചെയ്ത താപസോത്തമൻ,
ഇന്നതേ സംരംഭത്തിൽ, ശേഷമോതുവാനേതു
മീ നാവു പൊങ്ങുന്നില്ല ചതിച്ചോ ഹതവിധേ!

ഭാരതമാതാവിന്റെ പാദപങ്കജത്തിലെ—
പ്പാരതന്ത്ര്യച്ചങ്ങല പൊട്ടിക്കവേയുണ്ടായ
പാടുകൾ തേച്ചുമാച്ചു കളവാനോമൽപ്പുത്ര—
നീടെഴും സ്നേഹലേപമാരംഭിച്ചതേയുള്ളൂ.

ഇത്തരുണത്തിലേതു മോത്തിരിയാതെ വന്നോ–
രത്യാഹിതത്താലെങ്ങും ക്രൂരിരുൾ നിറയുന്നു.
എന്നാലന്ധകാരത്തിൻ മധ്യഭാഗത്തിൽ സദാ
മിന്നീടും പ്രകാശമെന്നുള്ളോരു ഗുണപാഠം
നമ്മെയഭ്യസിപ്പിച്ചോരമ്മഹാത്മാവിൻ ദിവ്യ
രശ്മിയാണനുപദം നമുക്കു ശാന്തിപ്രദം.

---

## ജീവചരിത്രം.

# മഹാത്മജി.

മോഹൻദാസ് കരംചന്ദ് ഗാന്ധി 1869-ാമാണ്ടു് ഒക്ടോബർമാസം 5-ാംനു- ഇൻഡ്യയുടെ ഏററവും പടിഞ്ഞാററായി കിടക്കുന്ന "കത്തിയവാർ" എന്ന ഉപദ്വീപിലെ ഒരു തുറമുഖപ്പട്ടണമായ "പോർബന്തർ" എന്ന പട്ടണത്തിൽ ഭൂജാതനായി. ബനിയാൻ ജാതിയിൽ ഉൾപ്പെട്ട ഗാന്ധിജിയുടെ കുടുംബക്കാർ കുലത്തിലും കൂട്ടുകെട്ടിലും ഉയർന്നുനിന്നിരുന്നു. അദ്ദേഹത്തിന്റെ പിതാമഹനായ ഉത്തമചന്ദ്, കത്തിയവാറിലെ ഒരു നാട്ടുരാജ്യത്തിൽ ദിവാൻപദം വഹിച്ചിരുന്നു. ഉത്തമചന്ദിനെക്കുറിച്ച് രസകരമായ ഒരു കഥയുണ്ടു്. സ്വന്തംരാജ്യത്തിലെ ഉദ്യോഗത്തിൽനിന്നും അദ്ദേഹത്തെ ഭരണാധികാരി ഒരിക്കൽപിരിച്ചയച്ചു. അനന്തരം അദ്ദേഹം "ജൂണഗാദി"ൽ ഉദ്യോഗം സ്വീകരിച്ചു. പുതിയ മേലധികാരിയെ ഇടതുകൈകൊണ്ടാണു് അദ്ദേഹം ആദ്യമായി അഭിവാദനം ചെയ്തതു്. ഇടതുകൈകൊണ്ടു്, തന്നെ അഭിവാദനം ചെയ്തതിന്റെ കാരണമെന്താണെന്നു് രാജാവു ചോദിച്ചപ്പോൾ തന്റെ വലതുകൈ പോർബന്തറിനുവേണ്ടി താൻ പണയം വച്ചിരിക്കുകയാണെന്നാണു് ഉത്തമചന്ദ് മറുപടിപറഞ്ഞതു്.

ഗാന്ധിജിയുടെ പിതാവായ കരം ചന്ദ്, "രാജക്കോട്ട"യിലെ ദിവാനായിരുന്നു. അദ്ദേഹം ജാത്യാഭിമാനിയും, സത്യസന്ധനും, ഉദാരശീലനും അതേസമയത്തു സുലഭകോപിയുമായിരുന്നു എന്നു് ഗാന്ധിജിതന്നെ പ്രസ്താവിച്ചിട്ടുണ്ടു്. പ്രായോഗികങ്ങളായ കാര്യങ്ങളിൽ അദ്ദേഹം വളരെ പഴക്കവും പരിചയവും സമ്പാദിച്ചിരുന്നു. മതപരമായ കാര്യങ്ങളിൽ വളരെ ശ്രദ്ധയുള്ള ഒരു സ്ത്രീയായിരുന്നു ഗാന്ധിജിയുടെ മാതാവു്. അവരുടെ സ്വഭാവം ഗാന്ധിജിയുടെ ജീവിതരീതിയെ വളരെയധികം ക്രമീകരിച്ചിരുന്നു. എ

ന്നു പറയാതിരിക്കാൻ തരമില്ല. അമ്മയുടെ പരിശുദ്ധി ഗാന്ധിജിയിൽ നിഴലിച്ചിരുന്നു.

ഗാന്ധിജിയുടെ ശൈശവകാലം പോർബന്തറിൽതന്നെ കഴിഞ്ഞുകൂടി. പന്ത്രണ്ടാമത്തെ വയസ്സിൽ സ്വദേശത്തുള്ള ഒരു വിദ്യാലയത്തിൽ മോഹനദാസ് ചേൎന്നു. പുസ്തകങ്ങളും അവയിലെ പാഠങ്ങളുമല്ലാതെ യാതൊന്നും അറിയാൻ പാടില്ലാതിരുന്ന നാണംകുണുങ്ങിയ ഒരു ബാലനായിരുന്നു ഗാന്ധിജി. വീടുവിട്ടാൽ പള്ളിക്കൂടം, പള്ളിക്കൂടംവിട്ടാൽ വീട്, ഇതായിരുന്നു ആ കുട്ടിയുടെ ദിനംതോറുമുണ്ടായിരുന്ന നടപടി. കൂട്ടുകാരെന്നൊരു കൂട്ടരുമായി മോഹനദാസിനു യാതൊരു കൂട്ടുകെട്ടുമില്ലായിരുന്നു. ശാന്തനും, സത്യസന്ധനുമായ ഒരു ബാലനായിട്ടാണ് മോഹനദാസ് വളൎന്നുവന്നതു്.

---

## വിവാഹം.

—:0:—

ഹിന്ദുക്കളുടെ സമ്പ്രദായമനുസരിച്ചു് പതിമ്മൂന്നാമത്തെ വയസ്സിൽ മോഹനദാസ് കരംചന്ദ് വിവാഹിതനായി. ഉടുക്കാൻ നല്ല വസ്ത്രങ്ങൾ കിട്ടുക, വാദ്യമേളങ്ങളോടുകൂടി വിവാഹ ഘോഷയാത്രയിൽ പങ്കുകൊള്ളുക, ഉയൎന്ന തരത്തിലുള്ള വിരുന്നിൽ സംബന്ധിക്കുക, അപരിചിതയായ ഒരു ബാലികയുമായി ചിരിച്ചു കളിച്ചു നടക്കുക എന്നിത്രയും കാൎയ്യങ്ങളല്ലാതെ മറെറാന്നും വിവാഹംകൊണ്ടു ഉദ്ദേശിക്കപ്പെട്ടിട്ടില്ലായിരുന്നു എന്നായിരുന്നുഗാന്ധിജിയുടെ അക്കാലത്തെ വിശ്വാസം.

ശൈശവാരംഭത്തിൽ അച്ഛന്റെ സാന്നിദ്ധ്യത്തിൽ തുളസീദാസരാമായണം ഉച്ചത്തിൽ വായിക്കുക പതിവായിരുന്നു. ആരാധനാസാഹിത്യ ഗ്രന്ഥങ്ങളിൽ ഏററവും ഉയൎന്നുനില്ക്കുന്നതു് തുളസീദാസന്റെ രാമായണമാണെന്നു് ഗാന്ധിജി കരുതിയിരുന്നു. അദ്ദേഹം ഭാഗവതപുരാണം പലപ്പോഴും വായിച്ചുകേൾക്കയും ചെയ്യുക പതിവായിരുന്നു. അക്കാലത്തു രാജക്കോട്ടയിൽ അധിവസിച്ചിരുന്ന അദ്ദേഹത്തിന്റെ അച്ഛനു പലതരത്തിൽ പ്രാധാന്യം വൎദ്ധിച്ചിരുന്നു. ഹിന്ദുക്കളും, ജയിനമതക്കാരും, മഹമ്മദീയരും അദ്ദേഹത്തെ സന്ദൎശിച്ചുവന്നു. അച്ഛൻ അവരെയെല്ലാം നല്ലപോലെ സ്നേഹിക്കുകയും അവരോടു് പലകാൎയ്യങ്ങളെക്കുറിച്ചു് സംസാരിക്കുകയും ചെയ്തിരുന്നു. മതപരങ്ങളായ പല ചോദ്യങ്ങളും അവർ അച്ഛനോടു് ചോദിക്കുക പതിവായിരുന്നു. അങ്ങനെ രാജക്കോട്ടയിൽവച്ചു്, ഗാന്ധിജിക്കു് ഹിന്ദുമതത്തിന്റെ എല്ലാ ശാഖകളേയും സ്നേഹിക്കുന്നതിനും മററു മതങ്ങളെ സഹോദരീമതങ്ങളായി കരുതുന്നതിനുമുള്ള അടിസ്ഥാനശക്തി ലഭിക്കുകയുണ്ടായി. പക്ഷെ അക്കാലത്തു് ഗാന്ധിജിക്കു് ഈശ്വരനിൽ സജീവമായ വിശ്വാസമില്ലായിരുന്നു എങ്കിലും ഒരു കാൎയ്യം അദ്ദേഹത്തിൽ ശക്തിയായി വേരൂന്നിയിരുന്നു. സന്മാൎഗ്ഗമാണു് എല്ലാത്തിനും അടിസ്ഥാനമെന്നും സന്മാൎഗ്ഗത്തിന്റെ സാരം സത്യമാണെന്നും അദ്ദേഹം പൂൎണ്ണമായി വിശ്വസിച്ചു. സത്യം അദ്ദേഹത്തിന്റെ പരമലക്ഷ്യമായിത്തീൎന്നു. സത്യം അദ്ദേഹത്തിൽ തഴ

ച്ചുവളരാൻ തുടങ്ങി. സത്യത്തിന്റെ നിർവ്വചനത്തിനു വ്യാപ്തി വർദ്ധിക്കാനുതുടങ്ങി. ക്രൂരതയെ തിന്മയ്ക്കു പകരം നന്മ ചെയ്യുക എന്നുള്ള തത്വവും അദ്ദേഹത്തെ ആകർഷിച്ചു. ഇവിടെ നാം ഗാന്ധിജിയുടെ പില്ക്കാലത്തെ മഹിമയ്ക്കുള്ള ബീജത്തെ കാണുന്നു.

## ഇംഗ്ളണ്ടിലേക്ക്

---

പ്രവേശനപരീക്ഷയിൽ ജയിച്ചതിനു ശേഷം ഗാന്ധിജി ഭവനഗറിലുള്ള "സമൾദാസ് കോളേജി"ൽ ചേർന്നു പഠിക്കാൻ തുടങ്ങി. പക്ഷെ അധികകാലം ആ പഠിത്തം തുടർന്നുകൊണ്ടുപോയില്ല. ദിവാൻപദത്തിനു അർഹനായിത്തീരത്തക്കവണ്ണമുള്ള അഭിഭാഷകബിരുദം സമ്പാദിക്കുവാൻ ഇംഗ്ളണ്ടിലേക്കു പോകുന്നതു് ആശാസ്യമായി അദ്ദേഹത്തിനു തോന്നി. അമ്മയും ഈ നിശ്ചയത്തെ അനുകൂലിച്ചു. ഇംഗ്ളണ്ടിൽ പോയാൽ മാംസമോ വീഞ്ഞു മുതലായ ലഹരിപദാർത്ഥങ്ങളോ ഉപയോഗിക്കുകയില്ലാ എന്നു പ്രതിജ്ഞ മകനെക്കൊണ്ടു് ചെയ്യിച്ചതിനു ശേഷമാണു് അമ്മ അദ്ദേഹത്തെ ഇംഗ്ളണ്ടിലേക്കു വിട്ടതു്. അദ്ദേഹത്തിനു അന്നു് പതിനെട്ടു വയസ്സ് മാത്രം പ്രായമേ ഉണ്ടായിരുന്നുള്ളു.

ഇംഗ്ളണ്ടിലായിരുന്നപ്പോൾ തന്റെ പ്രതിജ്ഞ പരിപാലിക്കാൻ ഗാന്ധി വളരെ ബദ്ധപ്പെട്ടു. സസ്യഭോക്താവായും ബുദ്ധിയുള്ള വിദ്യാർത്ഥിയായും അദ്ദേഹം കഴിച്ചുകൂട്ടി.

അഭിഭാഷകബിരുദം സമ്പാദിച്ചു് അദ്ദേഹം ഇൻഡ്യയിലേക്കു തിരിച്ചുവന്നു. ആ ഘട്ടത്തിൽ സ്വജാതിയർ അദ്ദേഹത്തിനു് ഭ്രഷ്ട് കല്പിക്കാൻ നിശ്ചയിച്ചു. അദ്ദേഹത്തിന്റെ ബന്ധുജനങ്ങൾപോലും അദ്ദേഹത്തോടൊന്നിച്ചു് പരസ്യമായി ഭക്ഷണംകഴിക്കാൻ മടിച്ചു. പക്ഷെ പരസ്യമായി ചെയ്യാൻ പാടില്ലാത്ത യാതൊന്നും രഹസ്യമായി ചെയ്യാൻ മുതിരുന്നതു ശരിയല്ലെന്നു അദ്ദേഹം വിശ്വസിച്ചിരുന്നു.

ബാറിസ്റ്റർ ഗാന്ധി ആദ്യം ബോംബെയിലും പിന്നീടു് കത്തിയവാറിലും അഭിഭാഷകവൃത്തിയിലേർപ്പെട്ടു. ആ കാലത്തു് ദക്ഷിണാഫ്രിക്കയിൽ തൊഴിൽ ചെയ്തുകൊണ്ടിരുന്ന ഒരു പണക്കാരൻ കേസ് നടത്തുന്നതിനായി ഗാന്ധിജിക്കു വക്കാലത്തു കൊടുത്തു. 1898 മുതൽ 1914 വരെ അദ്ദേഹം ദക്ഷിണാഫ്രിക്കയിൽ താമസിച്ചു. എന്നാൽ കേസുപറയാൻ ആഫ്രിക്കയിലെത്തിയ ഗാന്ധിജിയുടെ പ്രവർത്തനരംഗം മറ്റൊന്നായി പരിണമിച്ചു.

ആഫ്രിക്കയിൽ ചെന്നു് രണ്ടുദിവസം കഴിയുന്നതിനു മുമ്പു് അവിടെ താമസിച്ചിരുന്ന ഇൻഡ്യാക്കാരുടെ ഭഗ്നാഭിമാനമായ ജീവിതപരിതസ്ഥിതികളെക്കുറിച്ചുള്ള വിവരങ്ങൾ അദ്ദേഹത്തിന്റെ ചെവിയിലെത്തി. യൂറോപ്യന്മാരോടൊരുമിച്ചു് വണ്ടിയിൽ യാത്രചെയ്യുന്നതിനു് അദ്ദേഹത്തിനു് അനുവാദമില്ലായിരുന്നു. ഒരിക്കൽ തീവണ്ടിയിൽ നിന്നും അദ്ദേഹത്തെ വെള്ളക്കാരൻ വലിച്ചു താഴെയിട്ടു. ഹോട്ടലുകളിൽനിന്നും അദ്ദേഹം

ബഹിഷ്കൃതനായി. വെള്ളക്കാരനല്ലാതിരുന്നതുകൊണ്ട് അദ്ദേഹത്തിന് ഒരിക്കൽ ഒരു വെള്ളക്കാരന്റെ പാദപ്രഹരം ഏല്ക്കേണ്ടതായിവന്നു. ദക്ഷിണാഫ്രിക്കയിൽ ഇൻഡ്യാക്കാരെല്ലാം കൂലിക്കാരായിരുന്നു. അതിനാൽ ഗാന്ധിജിയും ഒരു കൂലിബാറിസ്റ്ററായി പരിഗണിക്കപ്പെട്ടു.

ദക്ഷിണാഫ്രിക്കയിലെ ഗവൺമെന്റു നവീനരീതിയിലുള്ള അനീതികളും അക്രമങ്ങളും കണ്ടുപിടിച്ചു. ഗാന്ധിജിയുടെ സംഘടിതമായ പ്രതിഷേധത്തെ അവഗണിച്ച് ഇൻഡ്യാക്കാരെ വിദേശികളും അനവകാശികളുമാക്കിത്തീർക്കുവാനുള്ള നിയമങ്ങൾ നടപ്പാക്കി. നിരാശ്രയരായ ഇൻഡ്യാക്കാർ "നേററാൾ"ലെ സുപ്രീംകോടതിയിൽ സന്നതെടുക്കുവാൻ ഗാന്ധിജിയെ പ്രേരിപ്പിച്ചു. പല പ്രതിബന്ധങ്ങൾ നേരിട്ടെങ്കിലും ഒടുവിൽ അദ്ദേഹം സുപ്രീംകോടതിയിലെ ഒരഭിഭാഷകനായി.

## ഇൻഡ്യയിലെ പ്രക്ഷോഭണം.

1896-ൽ ഭാര്യയേയും കുട്ടികളേയും ആഫ്രിക്കയിലേക്കു കൊണ്ടുപോകുവാനായി ഗാന്ധിജി ഇൻഡ്യയിലെത്തി. ദക്ഷിണാഫ്രിക്കയിലെ ഇൻഡ്യാക്കാർ അനുഭവിക്കുന്ന ദുരന്ത ദുരിതങ്ങളെ വർണ്ണിച്ച് അദ്ദേഹം അനവധി ലേഖനങ്ങൾ ഇൻഡ്യയിലെ പത്രങ്ങളിലെഴുതി. ദക്ഷിണാഫ്രിക്കയിലെ സ്ഥിതിഗതികളേക്കുറിച്ച് അദ്ദേഹം ഇൻഡ്യാക്കാരിൽ അതിയായ ബോധം ജനിപ്പിച്ചു. ഗാന്ധിജിയുടെ പ്രസംഗങ്ങളേയും ലേഖനങ്ങളേയും കുറിച്ച് റോയിട്ടർ അതിശയോക്തിപരങ്ങളായ റിപ്പോർട്ടുകൾ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിയതുമൂലം ദക്ഷിണാഫ്രിക്കയിലെ വെള്ളക്കാർ പ്രക്ഷുബ്ധരായി.

ഇതിനിടയ്ക്കു നേററാലിലെ ഇൻഡ്യാക്കാർ ഗാന്ധിജിയുടെ ആകസ്മിക സാന്നിദ്ധ്യത്തെ പ്രതീക്ഷിച്ചു കൊണ്ട് അദ്ദേഹത്തിന് ഒരു കേബിൾസന്ദേശം അയച്ചു. ഉടൻതന്നെ ഗാന്ധിജി സ്വകുടുംബത്തോടൊന്നിച്ച് ആഫ്രിക്കയിലേക്കു തിരിച്ചു. അദ്ദേഹത്തിന്റെ കപ്പലിലും വേറൊരു കപ്പലിലുമായി ഏകദേശം 800 ഇൻഡ്യാക്കാരും ആഫ്രിക്കയിലേക്കു പുറപ്പെട്ടിരുന്നു. നേററാലിലെ യൂറോപ്യന്മാർ ഈ വിവരം ധരിച്ച് വളരെ അസ്വസ്ഥചിത്തരായിത്തീർന്നു. അവർ പൊതുയോഗം കൂടി ഗാന്ധിജിയുടെ സംഘത്തെ കരയിലിറക്കരുതെന്ന് പ്രത്യേകം നിശ്ചയങ്ങൾ പാസ്സാക്കി. അതനുസരിച്ച് ഗാന്ധിജിയും മററും 23 ദിവസം കപ്പലിൽ തന്നെ കഴിച്ചുകൂട്ടേണ്ടതായി വന്നു. കപ്പലിന്റെ ഉടമസ്ഥന്മാർ ഇൻഡ്യാക്കാരായിരുന്നു. ഗാന്ധിജിയേയും മററും കരയ്ക്കിറക്കിയാൽ കപ്പലുടമസ്ഥന്മാരുടെ വ്യവ

സായത്തിന്ന നഷ്ടം വരുത്തുമെന്നും മററും യൂറോപ്യന്മാർ അവരെ ഭയപ്പെടുത്തി. എങ്കിലും അവർ അശേഷവും ഭയപ്പെട്ടില്ല. യാത്രക്കാർ കരയ്ക്കിറങ്ങിയാൽ അവരെ കടലിലേക്ക വലിച്ചെറിയുമെന്ന കാണിച്ച് യൂറോപ്യന്മാർ യാത്രക്കാർക്കും നോട്ടീസ്സ കൊടുത്തിരുന്നു. ഏതായാലും യാത്രക്കാർ കരയ്ക്കിറങ്ങാൻതന്നെ തീരുമാനിച്ചു.

കപ്പൽ തുറമുഖത്തടുത്തു. ഗാന്ധിജി ആദ്യമായി കുടുംബാംഗങ്ങളെ അദ്ദേഹത്തിന്റെ കക്ഷിയായ "റസ്റ്റംജി"യുടെ വീട്ടിലേക്കയച്ചു. അന്ന് നാലരമണിക്ക് ഗാന്ധിജിയും കരയ്ക്കിറങ്ങി താമസസ്ഥലത്തേക്ക നടന്നു. ഒരു തെരുവിൽ ചെന്നപ്പോൾ "ഇതാ ഗാന്ധിപോകുന്നു" എന്ന് കുറെ കുട്ടികൾ വിളിച്ചുപറഞ്ഞു അടുത്ത ക്ഷണത്തിൽ അദ്ദേഹത്തിന്റെ ശത്രുക്കൾ അടുത്തുകൂടി. ഉന്തും തള്ളും കല്ലേറും തുടങ്ങി. അതിനിടയ്ക്കു ഒരു ക്രൂരൻ വന്ന് ഗാന്ധിജിയെ അടിക്കുകയും തൊഴിക്കുകയുംചെയ്തു. അദ്ദേഹം അവശനായിവീഴാൻ തുടങ്ങിയെങ്കിലും ഒരു വീട്ടിന്റെ വേലിയിൽ പിടിച്ചുതാങ്ങി നിന്നു. ഭാഗ്യവശാൽ ഒരു യൂറോപ്യൻ വനിതവന്ന് അദ്ദേഹത്തെ രക്ഷിച്ചു. രാത്രിയായപ്പോൾ ഗാന്ധിജി ഒരുവിധത്തിൽ താമസസ്ഥലത്തെത്തി. ഒരുവമ്പിച്ച ജനക്കൂട്ടം ആ വീടിന്റെ ചുററും കൂടി ഗാന്ധിയെ വിട്ടുകൊടുക്കണമെന്ന് വീട്ടുകാരോട് ആവശ്യപ്പെട്ടു. എന്നാൽ ആ സമയത്തു് അവിടെയെത്തിയ പോലീസ്സ് സൂപ്രണ്ട് ഗാന്ധിജിയെ രഹസ്യമായി ഒരു വാതിലിൽക്കൂടി വീടിന്ന പുറത്തേക്കയച്ചു.

ഈസംഭവങ്ങളെല്ലാം ഗാന്ധിജിയുടെ പ്രസിദ്ധിയേയും, ഭാരതീയരുടെ അഭിമാനത്തേയും വർദ്ധിപ്പിച്ചു. ഗാന്ധിജിയെ ഉപദ്രവിച്ചവരുടെ പേരിൽ "നേററൽ" ഗവർമ്മെൻറു കേസ്സെടുക്കാൻ തീരുമാനിച്ചു. പ്രതികളേ കാണിച്ചു കൊടുക്കാൻ ഗവൺമെൻറു ഗാന്ധിജിയോട് ആവശ്യപ്പെട്ടു. പക്ഷെ ഗാന്ധിജി അതിന്ന സന്നദ്ധനായില്ലാ. ഈ സംഭവം ദക്ഷിണാഫ്രിക്കയിലെ യൂറോപ്യന്മാരെ വല്ലാതെ അത്ഭുതപ്പെടുത്തി,

1889-ൽ "ബൂവർ" യുദ്ധംതുടങ്ങി ഗാന്ധിജി കുറെ ഇൻഡ്യാക്കാരെ ശേഖരിച്ച് ബ്രിട്ടീഷുകാരെ സഹായിക്കാൻ സന്നദ്ധനായി. ആ സഹായസംഘത്തിൽ 1100 ഇൻഡ്യാക്കാർ ഉൾപ്പെട്ടിരുന്നു. പ്രസ്തുത സംഘടന യുദ്ധരംഗത്തിൽ തന്നെ പ്രവർത്തനം നടത്തിവന്നു. യുദ്ധത്തിൽ മുറിവേററവരെ ഏഴുംഎട്ടും മൈൽ ദൂരംവരെ എടുത്തുകൊണ്ടുപോകുവാൻ ഇൻഡ്യാക്കാരായ സന്നദ്ധഭടന്മാർ ഗാന്ധിജിയുടെ നേതൃത്വത്തിൽ നിർബന്ധിതരായി. ഇൻഡ്യാക്കാരുടെ നിസ്വാർത്ഥമായ സേവനം ഇംഗ്ലീഷുകാരെ വളരെയധികം സന്തോഷിപ്പിച്ചു. അതോടുകൂടി ഇൻഡ്യാക്കാരുടെനിലയും വിലയും വർദ്ധിച്ചു.

ബൂവർ യുദ്ധത്തിൽ ഗാന്ധിജി ധീരതയോടുകൂടി പെരുമാറി. 1904-ൽ അദ്ദേഹത്തിന്റെ കർമ്മധീരത സ്പഷ്ടമാകുവാൻ മറെറാരുസന്ദർഭമുണ്ടായി. ആ വർഷത്തിൽ ആഫ്രിക്കയിലെ "ജോഹാനസ്ബർഗ്ഗി"ൽ ഒരുവലിയ പകർച്ചവ്യാധി പരന്നു. 23 ഇൻഡ്യാക്കാർ രോഗബാധി

തരായി. അവരെ ഒരു ഒഴിഞ്ഞ കടിലിലേക്കു മാററി താമസിപ്പിച്ചിരുന്നു. ഗാന്ധിജിയും അദ്ദേഹത്തിന്റെ ആപ്പീസിലെ നാലു ക്ലാർക്കന്മാരുമായിരുന്നു ആ രോഗികളെ ശുശ്രൂഷിക്കുന്നതിന്നു ചുമതലപ്പെട്ടിരുന്നതു്. പകച്ചവ്യാധി പിടിപെട്ടവരിൽ 20 പേർ മരിച്ചു. ബാക്കിയുള്ള മൂന്നുപേരെ മറെറവിടേക്കോ മാററിത്താമസിപ്പിച്ചു.

ആ കാലത്തുതന്നെ ഗാന്ധിജി ദക്ഷിണാഫ്റിക്കയിൽ "ഫോണിക്സ് സെററിൽമെൻറ്" എന്ന പേരിൽ ഒരു ആശ്രമം സ്ഥാപിച്ചു. അതിലെ അംഗങ്ങളെല്ലാം ഒരുപോലെ വേല ചെയ്യുന്നമെന്നും, തുല്യനിലയിൽ കൂലിവാങ്ങേണമെന്നുമായിരുന്നു നിശ്ചയം. അഭിഭാഷകവൃത്തി ക്രമേണ അവസാനിപ്പിച്ച് ആഫ്റിക്കയിൽത്തന്നെ താമസിക്കണമെന്നുള്ളതായിരുന്നു ഗാന്ധിജിയുടെ അഭിപ്രായം. പക്ഷെ ആഫ്റിക്കയിൽ സ്ഥിരമായി താമസിക്കുന്നതിന്നു അദ്ദേഹത്തിനു സാധിച്ചില്ല.

1906-ൽ "സുളുവിപ്ലവം" ആരംഭിക്കുകയും ഗാന്ധിജി പരുക്കേൽക്കുന്ന പട്ടാളക്കാരെ ശുശ്രൂഷിക്കുന്നതിനു വീണ്ടും സന്നദ്ധസംഘത്തെ സംഘടിപ്പിക്കുകയും ചെയ്തു. സുളുരാജ്യത്തിലെ വിജനതയിൽക്കൂടി സഞ്ചരിച്ചു കൊണ്ടിരുന്നപ്പോൾ അദ്ദേഹത്തിന്റെ ചിന്തയ്ക്കു ആഴം വർദ്ധിച്ചു. അപ്പോഴാണു് ബ്രഹ്മചര്യത്തിനു പൊതുജനസേവനം വിജയപ്രദമാക്കിത്തീർക്കുവാനുള്ള ശക്തിയെക്കുറിച്ചു് അദ്ദേഹം ആലോചിച്ചതു്. അന്നുമുതൽ അദ്ദേഹം ഒരു പരിപൂർണ്ണ ബ്രഹ്മചാരിയായിത്തീർന്നു.

## സഹനസമരം.

—:o:—

സഹനസമരം ആഫ്റിക്കയിൽ വച്ചുതന്നെ പരീക്ഷിച്ചുനോക്കുവാനുള്ള ഒരു സന്ദർഭം സമാഗതമായി. 19[illegible] -ൽ "ഏഷ്യാററിക് റജിസ്ട്രേഷൻ ആക്റ്റ്" എന്നൊരു നിയമം ആഫ്റിക്കയിൽ നടപ്പായി. ആ നിയമപ്രകാരം എല്ലാ ഇൻഡ്യക്കാരും അവരുടെ പേരുകൾ റജിസ്റ്റർ ചെയ്യിക്കണമായിരുന്നു. ഗാന്ധിജിയുടെ നേതൃത്വത്തിൽ ഇൻഡ്യാക്കാർ ആ നിയമത്തോടെതിർത്തു. ഗാന്ധിജിയുൾപ്പെടെ അനേകരും ബന്ധനസ്ഥരായി. തടവുകാരുടെ സംഖ്യ വർദ്ധിച്ചു വന്നതോടുകൂടി ഇൻഡ്യാക്കാരോടുള്ള പക വർദ്ധിച്ചുതുടങ്ങി. ഗവർമ്മെൻറു ഇൻഡ്യാക്കാരെ പലതരത്തിലുപദ്രവിച്ചു. ഇൻഡ്യാക്കാരുടെ വിവാഹം നിയമാഹിതമാക്കിത്തീർക്കാനുള്ള പരിതഃസ്ഥിതി ഗവർമ്മെൻറു സൃഷ്ടിച്ചു. നിശ്ചിത കാലാവധിക്കുശേഷം ആഫ്റിക്കയിൽ താമസിക്കുന്ന ഇൻഡ്യാക്കാരായ കൂലിക്കാരിൽ ഓരോരുത്തരും മൂന്നുപവൻവീതം ഗവർമ്മെൻറിലേക്കു ഒടുക്കണമെന്നു ഗവർമ്മെൻറു പ്രഖ്യാപനംചെയ്തു. സഹനസമരത്തിനു ശക്തി വർദ്ധിച്ചു. നാടൊട്ടുക്കു് അതുപരന്നു. കാരാഗൃഹങ്ങൾ ഇൻഡ്യാക്കാരെക്കൊണ്ടു നിറഞ്ഞു. കസ്തൂരിബായിയുടെ നേതൃത്വത്തിൽ ഒരു വലിയസംഘം സ്ത്രീകളും ജയിലിലേക്കു പ്രവഹിച്ചു. സ്ത്രീകളും കുട്ടികളും ഉൾപ്പെടെ 2000 ജനങ്ങൾ നിയമം നിഷേധിച്ചു് വിലക്കപ്പെട്ട പ്രദേശങ്ങളിലേക്കു യാത്ര ചെയ്തു. അക്രമത്തിന്റെയും അസാമാ

ധാനത്തിന്റെയും ശബ്ദം പോലും ആ അന്തരിക്ഷത്തിൽ ഉയന്നില്ല. കരിമ്പിൻ" തോട്ടങ്ങളിലെ കൃഷിക്കാർ പണിമുടക്കു നടത്തി. അവരിൽചിലർ വെടിയേററു വീണു. ഒടുവിൽ "ഏഷ്യാററി ആക്ററു" റദ്ദാക്കപ്പെട്ടു. കരം പിൻവലിക്കപ്പെട്ടു. ഇൻഡ്യാക്കാരുടെ വിവാഹം അനുവദിക്കപ്പെട്ടു.

അതു് സത്യാഗ്രഹസമരത്തിന്റെ വിജയമായിരുന്നു. അതിന്റെ സാന്മാർഗ്ഗിക ഫലം അളവററതായിരുന്നു. ആഫ്റിക്കയിലെ ഇൻഡ്യാക്കാരുടെ ആത്മാഭിമാനത്തെ അതു് ആകാശത്തോളം ഉയർത്തി. യൂറോപ്യന്മാർ ഇൻഡ്യാക്കാരെ ബഹുമാനിക്കാൻ തുടങ്ങി. ആത്മീകശക്തിക്കു മൃഗീയശക്തിയുടെ മേലുള്ള അധികാരത്തെ അതു വെളിപ്പെടുത്തി. എല്ലാത്തിനും ഉപരിയായി അതു് സത്യാഗ്രഹത്തിന്റെ ശക്തിയെക്കുറിച്ചു് ഗാന്ധിജിക്കു ഒരു പൂർണ്ണ ബോധത്തെ ഉളവാക്കി. അതിശക്തിമത്തായി ഒരു സാന്മാർഗ്ഗികായുധത്തെ അതു ഗാന്ധിജിയുടെ ഹസ്തത്തിൽ നിക്ഷേപിച്ചു.

ഇതിനിടയ്ക്കു മറെറാരു സംഭവമുണ്ടായി. "യൂണിയൻറയിൽവേ"യിലെ യൂറോപ്യന്മാരായ ജോലിക്കാർ ഒരു വലിയ പണിമുടക്കു നടത്തി. ഗവർമ്മെൻറു വല്ലാത്ത ഒരു വിഷമഘട്ടത്തിലായി. "പണിമുടക്കുകാരെ സഹായിച്ചു് നിങ്ങൾ നിങ്ങളുടെ കാര്യംകൂടെ നേടുക" എന്നു് പലരും ഗാന്ധിജിയെ ഉപദേശിച്ചു. ഗാന്ധിജി ആ ഉപദേശത്തെ പാടേ നിരസിച്ചു. അനീതിപരമായ ആദായം നേടുന്നതിനു അദ്ദേഹം ആഗ്രഹിച്ചില്ല. ഗാന്ധിജിയുടെ ധർമ്മനിഷ്ഠ എല്ലാവരേയും ആശ്ചര്യഭരിതരാക്കി. ആളുകൾ അദ്ദേഹത്തെ വീണ്ടും വീണ്ടും അഭിനന്ദിക്കാൻ തുടങ്ങി.

## ഇൻഡ്യയിലെ ജീവിതം

1914-ൽ ഗാന്ധിജി ഇൻഡ്യയിൽ തിരിച്ചെത്തി. ആദ്യത്തെ ലോകമഹായുദ്ധം ആരംഭിച്ചു. ബ്രിട്ടീഷ്ഭരണത്തിന്റെ ആദർശങ്ങളിൽ അദ്ദേഹം വിശ്വസിച്ചിരുന്നു. അതിനാൽ പൂർണ്ണഹൃദയത്തോടെ ബ്രിട്ടീഷ്കാരെ സഹായിക്കുന്നതിനു് അദ്ദേഹം നിശ്ചയിച്ചു. എന്നാൽ 1915-നും 1919-നും ഇടയ്ക്കു ഗാന്ധിജിക്കു ഗവർമ്മെൻറിന്റെ പേരിലുള്ള വിശ്വാസം കുറഞ്ഞു. അതിനാൽ അക്രമരഹിതമായ ഒരു നിസ്സഹകരണം ആരംഭിക്കാൻ അദ്ദേഹം തീരുമാനിച്ചു.

അദ്ദേഹം ഇൻഡ്യയിൽ വന്നാഉടനെ "സബർമതി"യിൽ ഒരു സത്യാഗ്രഹാശ്രമം സ്ഥാപിച്ചു. ഏററവും ലഘുവായ തരത്തിൽ ജീവിച്ചു് സ്വന്തംവേലകൊണ്ടു് സ്വസംരക്ഷണം സാധിച്ചു് തങ്ങളുടെ ഗുരുവിന്റെ തത്വങ്ങളേയും ആദർശങ്ങളേയും നടപ്പാക്കുന്ന ശിഷ്യസംഘത്തിന്റെ ഒരു ദിവ്യാശ്രമമായി സബർമതി രൂപാന്തരപ്പെട്ടു.

ദക്ഷിണാഫ്റിക്കയിൽ ഏററവും പ്രശംസനീയമായ വിജയം കൈവരിക്കുന്ന

തിനു സഹായിച്ച സത്യാഗ്രഹത്തിന്റെ തത്വങ്ങൾപ്രകാശിപ്പിക്കുന്നതിനു 1917 നും 1918-നും ഇടയ്ക്കു രണ്ടു മൂന്നു സന്ദർഭങ്ങളുണ്ടായി. ഈ സന്ദർഭങ്ങളിലൊക്കെയും ഗാന്ധിജി വിജയിക്കുകയാണു് ചെയ്തിട്ടുള്ളതു്. അഹമ്മദാബാദിലെ മില്ലുടമസ്ഥന്മാരുടെനേർക്കു നടത്തിയ സമരത്തിനിടയ്ക്കു ഗാന്ധിജി നിരാഹാരവ്രതം കൂടി ആചരിക്കുകയുണ്ടായി.

—:o:—

## നിസ്സഹകരണപ്രസ്ഥാനം

1919 മുതൽ 1922-വരെയുള്ള കാലഘട്ടത്തിലായിരുന്നു. "റൗലററ് ആക്ററും" പഞ്ചാബുലഹളയും, ഖിലാഫത്തുസമരവുംഉണ്ടായതു്. റൗലററു് ആക്ററിനെ ഗാന്ധിജി എതിർത്തു. പരസ്യമായി വിസ്തരിക്കാതെ ആർക്കും തടവുശിക്ഷ കൊടുത്തുകൂടാ എന്നു് അദ്ദേഹം വാദിച്ചു. റൗലററു് ആക്ററിനെതുടർന്നാണു് പഞ്ചാബുലഹള ഉണ്ടായതു്? ആ ബഹളം "ജാലിയൻവാലാ കൂട്ടക്കൊല"യിൽ അവസാനിച്ചു. ഗാന്ധിജിയുടെ പ്രൗഢമായ ശബ്ദം ആ ഭയങ്കരകൃത്യത്തെ പ്രതിഷേധിച്ചുയർന്നു. ഖിലാഫത്തുപ്രസ്ഥാനം ഇംഗ്ലീഷ്കാരും തുർക്കികളുമായുണ്ടായ സമാധാന ഉടമ്പടി നിമിത്തം മുസ്ലീംമങ്ങൾക്കുണ്ടായ അസംതൃപ്തിയിൽനിന്നും ജനിച്ചതാണു്. സ്വരാജ്യനിവാസികളായ മഹമ്മദീയരുമായി അടുത്ത ബന്ധത്തിൽ കഴിയണമെന്നുള്ള ആഗ്രഹത്തോടുകൂടി അനുകൂലിച്ചുഖിലാഫത്തുപ്ര സ്ഥാനത്തെ 1919-ലെ ഫെബ്രുവരിമാസത്തിൽ റൗലററു് ആക്ററിനെ എതിർത്തുകൊള്ളാമെന്നുള്ള ഒരു പ്രതിജ്ഞാപത്രത്തിൽ സ്വജനങ്ങളെക്കൊണ്ടു് ഒപ്പിടുവിച്ചു. പൊതുയോഗങ്ങൾ, ഹർത്താൽ പ്രകടനങ്ങൾ, മുതലായവ തുടർന്നു. അക്രമരഹിതമായ നിസ്സഹകരണംപ്രഖ്യാപനം ചെയ്യപ്പെട്ടു. ബിരുദങ്ങൾ തിരിച്ചുകൊടുക്കുക, വിദേശവസ്ത്രങ്ങൾ ബഹിഷ്കരിക്കുക, പള്ളിക്കൂടങ്ങൾ, കോളജുകൾ മുതലായവയിൽനിന്നു് ഒഴിഞ്ഞുനിൽക്കുക എന്നിങ്ങനെ പലസംഗതികളും നിസ്സഹകരണപ്രസ്ഥാനത്തിൽ ഉൾപ്പെട്ടിരുന്നു.

കൽക്കട്ടാ കോൺഗ്രസ്സും നാഗ്പ്പൂരു് കോൺഗ്രസ്സും നിസ്സഹകരണ പ്രസ്ഥാനപ്രമേയത്തെ അനുകൂലിച്ചു എങ്കിലും സി. ആർ. ദാസ് തുടങ്ങിയചിലർ അതിനെ ആദ്യം എതിർത്തു. എങ്കിലും പിന്നീടു് ഗാന്ധിജിയുടെ പ്രമേയം എതിരില്ലാതെ പ്രയോഗത്തിലെത്തി. കുട്ടികൾ വിദ്യാലയങ്ങൾവിട്ടു. അഭിഭാഷകർ കച്ചേരിയിൽ പോകാതെയായി. ഉദ്യോഗസ്ഥന്മാർ രാജിവച്ചു. "യംഗ് ഇൻഡ്യാ"യുടെപത്രാധിപത്യം സ്വീകരിച്ചു് ഗാന്ധിജി നിസ്സഹകരണപ്രസ്ഥാനത്തെ ശക്തിയുക്തം പ്രചരിപ്പിച്ചു. കോൺഗ്രസ്സ് പ്രവർത്തകക്കമ്മിററി കൂടെക്കൂടെ സമ്മേളിച്ചു് പ്രസ്ഥാനത്തെ ശക്തിപ്പെടുത്തി.

"ഫ്റിൻസ് ഓഫ് വെയിൽസ്" ആ കാലത്തു് ഇൻഡ്യ സന്ദർശിച്ചപ്പോൾ പ്രതിഷേധപരമായ ഒരന്തരീക്ഷത്തെയാണു ഇൻഡ്യയിലെങ്ങും കാണാനിടയായതു്. പ്രസ്ഥാനത്തെ അടിച്ചുടയ്ക്കാൻ ഗവർമ്മെൻറു കഴിവുള്ളേടത്തോളം ക്രൂരത കാണി

ച്ചു. ഒന്നും ഫലപ്പെട്ടില്ല. ജനങ്ങൾക്കു് ഒന്നിനേയും ഭയമില്ലെന്നായി. നിയമനിഷേധം ശക്തിപ്പെടാൻ തുടങ്ങിയപ്പോൾ "ചൗരീചൂരാ"യിൽ ഒരു ഭയങ്കര സംഭവം നടന്നു. അതോടുകൂടി ജനങ്ങളുടെ മനസ്ഥിതി ഒന്നു മാറി. സഹപ്രവത്തകന്മാർ ഗാന്ധിജിയുമായി തെററിയൊഴിഞ്ഞു. കൊടുങ്കാററു ശക്തിയായി വീശി. എങ്കിലും ഗാന്ധിജി കുലുങ്ങിയില്ല.

## ചരിത്രപ്രധാനമായ കേസുവിസ്താരം.

—:0:—

ഗാന്ധിജിയെ പൊതുജനങ്ങൾ അപലപിച്ചുതുടങ്ങിയതോടുകൂടി ഗവൺമെൻറു് അദ്ദേഹത്തെ രാജദ്രോഹക്കുററത്തിനു പിടിച്ചു. 1922 മാർച്ച് 18-ാംനു- കേസുവിസ്താരം തുടങ്ങി. ഗാന്ധിജി കുററം സമ്മതിച്ചു. കുററത്തിനുതക്ക ശിക്ഷ ആവശ്യപ്പെട്ടുതുടങ്ങി. അരക്കീറു തുണിയും ഉടുത്തു് മെലിഞ്ഞുക്ഷീണിച്ച മഹാത്മാഗാന്ധി കച്ചേരിക്കുള്ളിൽ കടന്നപ്പോൾ ന്യായാധിപന്മാർപോലും അറിയാതെ എഴുന്നേററുപോയി. അദ്ദേഹം സുദീർഘമായ ഒരുപ്രസ്താവന എഴുതി കച്ചേരിയിൽ വായിച്ചു. ന്യായാധിപതി ഗാന്ധിജിക്കു ആറുകൊല്ലത്തെ കഠിന തടവുശിക്ഷ വിധിച്ചു.

1924-ൽ ജയിലിൽവച്ചു് ഗാന്ധിജിക്കു ഒരു ഭയങ്കരരോഗംപിടിപ്പെട്ടു. അദ്ദേഹം ആപൽക്കരമായ ഒരു ശസ്ത്രക്രിയയ്ക്കു വിധേയനായി. അതോടുകൂടി അദ്ദേഹത്തെ നിരുപാധികമായി ജയിലിൽനിന്നും വിമോചിപ്പിച്ചു.

# കോൺഗ്രസ്സിലെ ഭിന്നത.



ആയിടയ്ക്കു് "സ്വരാജ്‌പാർട്ടി" എന്നൊരു സംഘടന കോൺഗ്രസ്സിൻെറ ഉള്ളിൽതന്നെ ഉണ്ടായിരുന്നു. ക്രമേണ കോൺഗ്രസ്സിലെ ഭിന്നത വളരെ വർദ്ധിച്ചു. ഗാന്ധിജി, നെഹ്റു, ദാസ് എന്നിവർ "ജൂഹു" എന്ന സ്ഥലത്തുവച്ചു് കണ്ടു് കൂടിയാലോചനകൾ നടത്തി. ആ കൂടിയാലോചന അപജയത്തിൽതന്നെയാണു കലാശിച്ചതു്. ഗാന്ധിജിക്കു് ആ സംഭവം അത്യന്ത ദുഃഖകരമായിതോന്നി. പല വിട്ടുവീഴ്ചകളും ചെയ്യാൻ അദ്ദേഹം സന്നദ്ധനായി. കോൺഗ്രസ്സിൻെറ ആദ്ധ്യക്ഷംപോലുംഉപേക്ഷിക്കാൻ ഗാന്ധിജി ഒരുങ്ങി. എങ്കിലും അദ്ദേഹത്തിൻെറ നേതൃത്വം കൈവെടിയുവാൻ പ്രതിപക്ഷികൾക്കു് സമ്മതമില്ലായിരുന്നു.

കോൺഗ്രസ്സിൻെറ ആഭ്യന്തര നയതന്ത്രങ്ങൾ ഉരുകിത്തിളച്ചുകൊണ്ടിരുന്നപ്പോൾ സാമുദായിക മത്സരങ്ങൾ രാജ്യത്തിൽ ശക്തിപ്പെട്ടുതുടങ്ങി. അങ്ങുമിങ്ങും കൂട്ടിമുട്ടലുകളും കലാപങ്ങളും പൊട്ടിപ്പുറപ്പെട്ടു. ഗാന്ധിജിയുടെ ഹൃദയം വല്ലാതെ വേദനപ്പെട്ടു. തന്നെത്തന്നെ കുററക്കാരനാക്കിക്കൊണ്ടു് ഗാന്ധി ഇരുപ

ത്തിയൊന്നുദിവസത്തെ നിരാഹാരവ്രതം നടത്തി. അതു് വിജയപ്രദമായി പരിണമിച്ചു. 1925 ഡിസംബർമാസത്തിൽ അദ്ദേഹം ഒരു വർഷത്തെ മൗനവ്രതം കൈക്കൊള്ളുവാൻ തീരുമാനിച്ചു. സരോജിനീദേവി കോൺഗ്രസ്സിന്റെ അദ്ധ്യക്ഷപദം സ്വീകരിച്ചു. ആക്കാലത്തു് ഗാന്ധിജിക്കു് വൈസ്രോയിയുടെ ഒരു ക്ഷണംകിട്ടി. സൈമൺ കമ്മീഷന്റെ നിയമനത്തെക്കുറിച്ചു് വൈസ്രോയി ഗാന്ധിജിയെ അറിയിച്ചു. കോൺഗ്രസ്സ് അതിനെ എതിർത്തു. അതു സംബന്ധമായുണ്ടായ കലാപത്തിനിടയ്ക്കാണു് "ലാലാലജപതിറായി"ക്കു് ലാത്തികൊണ്ടുള്ള പ്രഹരം കിട്ടിയതും തൽഫലമായി അദ്ദേഹം നിര്യാതനായതും. 1929-ൽ ഗാന്ധിജി വീണ്ടും കോൺഗ്രസ്സ് പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ടു. എന്നാൽ ആ സ്ഥാനം അദ്ദേഹം ജവഹരിലാൽ നെഹ്റുവിനു വേണ്ടി പരിത്യജിച്ചു.

ആ കാലത്തു് ഇർവിൻപ്രഭു ചക്രവർത്തിയുടെ ഗവർമ്മെൻറുമായി ഇൻഡ്യാകാര്യങ്ങളെക്കുറിച്ചു് പര്യാലോചനകൾ നടത്തിയതിനുശേഷം ഇൻഡ്യയിൽ തിരിച്ചെത്തി ഭരണനയത്തെക്കുറിച്ചു് ഒരു പ്രസ്താവന പുറപ്പെടുവിച്ചു. പുത്രികാരാജ്യപദവി ഇൻഡ്യയ്ക്കു കൊടുക്കാമെന്നു് ബ്രിട്ടീഷ് ഗവർമ്മെൻറു സമ്മതിച്ചു. പക്ഷെ ഗാന്ധിജിക്കതു് ഇഷ്ടപ്പെട്ടില്ല.

1930 ഒരു കർമ്മവത്സരമായിരുന്നു. രാജ്യമൊട്ടുക്ക ഭാരത സ്വാതന്ത്ര്യദിനം കൊണ്ടാടി. നാട്ടിലെങ്ങും അറസ്റ്റുകൾ നടന്നു. സബർമതിയിൽ കൂടിയ കോൺഗ്രസ്സ് പ്രവർത്തകസമിതി നിയമനിഷേധപ്രസ്ഥാനത്തിന്റെ ചുമതല വഹിക്കുവാൻ ഗാന്ധിജിയെ അധികാരപ്പെടുത്തി. ഉപ്പുസത്യാഗ്രഹം തുടങ്ങുവാൻ തീരുമാനിച്ചിരിക്കുന്നു എന്നുള്ള വിവരം ഗാന്ധിജി വൈസ്രോയിയെ അറിയിച്ചു. ഇർവിൻപ്രഭുവിന്റെ മറുപടി ഒരു ഭീഷണിക്കത്തായിരുന്നു. സർദാർ പട്ടേൽ ഗ്രാമങ്ങൾതോറും സഞ്ചരിച്ചു് ജനങ്ങളെ നിയമനിഷേധത്തിനു് സന്നദ്ധരാക്കി. ഗവർമ്മെൻറു പട്ടേലിനെ പെട്ടെന്നു് അറസ്റ്റുചെയ്തു. 1930 മാർച്ച് 12-ാംനു ഗാന്ധിജി സുപ്രസിദ്ധമായ ദണ്ഡിയാത്ര പുറപ്പെട്ടു. അനേകായിരം സ്ത്രീപുരുഷന്മാർ അദ്ദേഹത്തോടൊന്നിച്ചു ചേർന്നു. ഗാന്ധിജി അറസ്റ്റിലായി. ഇർവിൻപ്രഭു ഗാന്ധിജിയുമായി വീണ്ടും എഴുത്തുകുത്തു നടത്തി. അതിന്റെ ഫലമായിറൗണ്ടുടേബിൾ കോൺഫ്രൻസിൽ സംബന്ധിക്കാമെന്നു് ഗാന്ധിജി സമ്മതിച്ചു. എന്നാൽ വെല്ലിംഗ്ടൺപ്രഭു വൈസ്രോയി ആയി ഇൻഡ്യയിൽ വന്നതോടുകൂടി സ്ഥിതിഗതികൾ പാടെ വ്യത്യാസപ്പെട്ടു. ലണ്ടനിലേക്കുള്ള യാത്ര പോലും ഗാന്ധിജി നീക്കിവച്ചു. അവസാനഘട്ടത്തിൽ വെല്ലിംഗ്ടൺ പ്രഭുവും ഗാന്ധിജിയും ഏതാണ്ടൊരു യോജിപ്പിലെത്തി. അതനുസരിച്ചു് ഗാന്ധിജി ഇംഗ്ലണ്ടിലെത്തി ഇൻഡ്യയുടെ സ്വാതന്ത്ര്യവാദത്തെ കോൺഫ്രറൻസിന്റെ മുമ്പിൽ അവതരിപ്പിച്ചു. പക്ഷെ വട്ടമേശസമ്മേളനം ഇൻഡ്യയ്ക്കു ഗുണകരമായിട്ടല്ലാ പരിണമിച്ചതു്. ഗാന്ധിജി ഇംഗ്ലണ്ടിൽനിന്നും തിരിച്ചപ്പോൾ ഇൻഡ്യയു

ടെ നില ആശാസ്യമല്ലായിരുന്നു. 1931 മാർച്ച് 28-ാംനു- അദ്ദേഹം ബോംബയി ലെത്തിയപ്പോൾ ഇൻഡ്യയിൽ വലിയ കുഴപ്പങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. ഗവർമ്മെൻറു കോൺഗ്രസ്സിൻെറ നേരെ മർദ്ദനനയം തുടന്നു. അറസ്ററും, വെടിവയ്പും ധാരാളംനടന്നു. കോൺഗ്രസ്സ് പ്രമുഖന്മാർ മുഴവൻ അറസ്റ്റിലായി. ഗവർമ്മെൻറിൻെറ ഭരണനയത്തെ ഗാന്ധിജി ശാന്തമായി എതിർത്തു. വൈസ്രോയിയെ കാണണമെന്നു അദ്ദേഹം ആവശ്യപ്പെട്ടു. വെല്ലിംഗ്ടൻ പ്രഭു ഗാന്ധിജിയുടെ ആഗ്രഹത്തെ അവഗണിച്ചു. അതോടുകൂടിനിയമലംഘനം ശക്തിപ്പെട്ടു. 18 മാസത്തേക്കു അതു നീണ്ടുനിന്നു. 100,000 ജനങ്ങൾ അറസ്ററു വരിച്ച് തടവിൽ കയറി. ഗാന്ധിജിയും ആ കൂട്ടത്തിൽ ഉൾപ്പെട്ടിരുന്നു.

അറസ്ററുവരിച്ച് 16 മാസങ്ങൾക്കു ശേഷം 1933 മാർച്ചിൽ ഗാന്ധിജി 21 ദിവസത്തെ ഉപവാസം സ്വീകരിച്ചു. അതു്, തന്നെത്തന്നെ ശുദ്ധീകരിക്കാനായിരുന്നു എന്നു് അദ്ദേഹംതന്നെ പറഞ്ഞിരിക്കുന്നു. 1933- ജൂലൈമാസത്തിൽ കോൺഗ്രസ്സ് നേതാക്കന്മാരുടെ ഒരു സമ്മേളനം നടന്നു. വൈസ്രോയിയുമായി കൂടിക്കാഴ്ച നടത്താൻ ഗാന്ധിജി വീണ്ടും ആഗ്രഹിച്ചു. നിയമനിഷേധം പിൻവലിക്കണമെന്നു വൈസ്രോയി ആവശ്യപ്പെട്ടു. സംഘടിതമായ നിയമനിഷേധം പിൻവലിച്ചിട്ട് വ്യക്തിപരമായ നിയമനിഷേധം നടത്തിക്കൊള്ളുവാൻ ഗാന്ധിജി ജനങ്ങളെ പ്രേരിപ്പിച്ചു. അറസ്ററു വീണ്ടും നടന്നു. ഗാന്ധിജി പിന്നെയും 21 ദിവസത്തെ നിരാഹാരവ്രതം കൈക്കൊണ്ട് ഓഗസ്റ്റ് 23-ാംനു- അദ്ദേഹം വിമുക്തനായി.

ബ്രിട്ടീഷ് ഗവർമ്മെൻറു ഇൻഡ്യയിൽ അധഃകൃതക്കു് പ്രത്യേക നിയോജകമണ്ഡലം സൃഷ്ടിച്ചു. അതു് ഗാന്ധിജിക്കു ഇഷ്ടപ്പെട്ടില്ലാ. അദ്ദേഹം പിന്നെയും 1932-സെപ്റ്റംബർ 20-ാംനു- ഉപവാസം ആരംഭിച്ചു. അതു് ആറുദിവസത്തേക്കു മാത്രമേ നീണ്ടുനിന്നുള്ളു. അതിനിടയിൽ അധഃകൃതരും ഉയർന്ന ഹിന്ദുക്കളും തമ്മിൽ ഏകീകൃതമായ അഭിപ്രായത്തിലെത്തി. അയിത്താചാരത്തെ ഒരു നിശ്ചിതകാല പരിധിക്കുള്ളിൽ അവസാനിപ്പിക്കണമെന്നു് ഗാന്ധിജി ഉൽബോധിപ്പിച്ചു. അതോടുകൂടിത്തന്നെ ഒരു ഹരിജനസേവാസംഘം" അദ്ദേഹം ഏർപ്പെടുത്തി. 1933 ഫെബ്രുവരി മാസത്തിൽ "ഹരിജൻ" എന്ന പത്രവും അദ്ദേഹം ആരംഭിച്ചു.

1934-മാർച്ച്മാസം 31-ാംനു- അദ്ദേഹം വീണ്ടും നിരാഹാരവ്രതം കൈക്കൊണ്ടു. അതു് ഒരാഴ്ചത്തേക്കു നീണ്ടുനിന്നു. വ്യക്തിപരമായ നിയമനിഷേധം സ്വീകരിച്ചതോടുകൂടി ഗാന്ധിജി വീണ്ടും അറസ്റ്റിലായി. നാലുദിവസം കഴിഞ്ഞു് വിമുക്തനായി. "യർവാദായിൽനിന്നും പൂനായിലേക്കും താമസം മാററാൻ ഗവർമ്മെൻറു ഗാന്ധിജിയോടു ആവശ്യപ്പെട്ടു ഗാന്ധിജി ആജ്ഞയെ നിരസിച്ചു. അതിനാൽ ഗവർമ്മെൻറു അദ്ദേഹത്തെ അറസ്ററുചെയ്തു് ഒരു വർഷത്തെ തടവു ശിക്ഷ വിധിച്ചു. "ഹരിജൻെറ പ്രസിദ്ധീകരണവുംഗവർമ്മെൻറുനിരോധിച്ചു. ഗാ

ന്ധിജി പിന്നെയും ഉപവസിക്കാൻ തുടങ്ങി. അദ്ദേഹത്തിന്റെ ആരോഗ്യം കുറഞ്ഞു. അതിനാൽ അദ്ദേഹത്തെ നിരുപാധികം വിമോചിപ്പിച്ചു. കോൺഗ്രസ്സിന്റെ ബോംബേ സമ്മേളനത്തിൽ വിശ്രമാത്ഥം ഗാന്ധിജി കോൺഗ്രസ്സിൽ നിന്നു മാറി. അനന്തരം കുടിൽ വ്യവസായം അയിത്തോച്ചാടനം എന്നിങ്ങനെയുള്ള കാര്യങ്ങളിൽ അദ്ദേഹം ഏർപ്പെട്ടു.

1937-ൽ എട്ടു പ്രോവിൻസുകളിൽ കോൺഗ്രസ്സിന്റെ ശക്തി നില നിന്നിരുന്നു. അതോടുകൂടി മഹാത്മജിയുടെ ചുമതല വളരെ വർദ്ധിച്ചു. രാഷ്ട്രീയമായ ഐക്യം, അച്ചടക്കം, കാര്യനിരീക്ഷണം എന്നിവയേക്കുറിച്ച് ഗാന്ധിജി ജനങ്ങളെ ഉൽബോധിപ്പിച്ചിരുന്നു. പ്രാദേശിക സ്വയംഭരണത്തിന്റെ പ്രതിധ്വനി നാട്ടുരാജ്യങ്ങളിൽ മുഴങ്ങിയതോടുകൂടി ഓരോ രാജ്യത്തിലെയും പ്രജകൾ ഉത്തരവാദഭരണത്തിനുവേണ്ടി പ്രക്ഷോഭണം ആരംഭിച്ചു. ഗാന്ധിജിയുടെ ശ്രദ്ധ പ്രസ്തുത പ്രക്ഷോഭണങ്ങളിലേക്കു ആകർഷിക്കപ്പെട്ടു. നാട്ടുരാജ്യങ്ങളിലെ പ്രജകളുടെ സമരത്തെക്കുറിച്ച് അദ്ദേഹം നേരിട്ട് അന്വേഷിച്ചു തുടങ്ങി. എന്നു തന്നെയുമല്ല 1939-ൽ രാജക്കോട്ടയിലെ സ്വാതന്ത്ര്യസമരത്തിൽ അദ്ദേഹം ഉൾപ്പെടുകയുംചെയ്തു. സ്വന്തം വാഗ്ദാനങ്ങളെ പരിപാലിക്കുവാൻ "താക്കൂർ സാഹിബി"നെ പ്രേരിപ്പിക്കുന്ന ഒരു നിരാഹാരവ്രതം അന്ന് അദ്ദേഹം കൈക്കൊണ്ടു. അതിനിടയ്ക്ക് കോൺഗ്രസ്സിന്റെ പ്രസിഡൻറു സ്ഥാനത്തേക്കു ഒരു സ്ഥാനാർത്ഥിയായി നിൽക്കാനുള്ള സുബാഷ് ചന്ദ്രബോസിന്റെ അവകാശത്തെ ഗാന്ധിജി അവഗണിക്കുകയുംഅതോടുകൂടി ആ വഷത്തിൽ കോൺഗ്രസ്സ് പ്രസിഡൻറു രാജി വയ്ക്കുകയും ചെയ്തു.

1939- ഒക്ടോബർ മാസത്തിൽ കോൺഗ്രസ് മന്ത്രി ഭരണം അവസാനിപ്പിച്ചു. അതിനേ തുടൎന്ന് 1940-ലെ നിയമനിഷേധം, 1943-ലെ ക്രിപ്സ് നിർദ്ദേശങ്ങൾ: ബോംബെയിലെ എ. ഐ. സി. സി. സമ്മേളനം മുതലായവ അടുത്തകാലത്തെ സംഭവങ്ങളാണ്.

1944 മേയ്മാസത്തിലുണ്ടായ ഗാന്ധിജിയുടെ വിമോചനത്തിനും 1940-41-ലെ നിയമനിഷേധത്തിനും ഇടയ്ക്കുള്ള കാലം സംഭവബഹുലവും ശബ്ദായമാനവുമായിരുന്നു. ആ കാലത്തായിരുന്നു "ക്വിററ് ഇൻഡ്യാ" പ്രമേയത്തിന്റെ അവതരണമുണ്ടായതു്. ക്വിററ് ഇൻഡ്യാ പ്രമേയം പൂൎണ്ണസ്വാതന്ത്ര്യവാദത്തിന്റെ സ്വാഗതവാക്യമായിരുന്നു.

1942-ാം വർഷത്തിലെ പ്രാരംഭ മാസങ്ങൾ അസ്വസ്ഥതയുടെ കാലങ്ങളായിരുന്നു. നഗരത്തിലും ഗ്രാമത്തിലും ഒരുപോലെ അശാന്തത പരന്നു. രണ്ടാംലോകമഹായുദ്ധത്തിൽ നിന്നും ഇൻഡ്യയെ രക്ഷിക്കുന്നതിനേക്കാൾ പ്രാധാന്യം ഇൻഡ്യയുടെ സ്വാതന്ത്ര്യത്തിനാണെന്ന് ഗാന്ധിജി വിശ്വസിച്ചു. എ. ഐ. സി. സി. ഗാന്ധിജിയുടെ അഭിപ്രായത്തെ സ്വീകരിച്ചു. കോൺഗ്രസ്സിന്റെ ഓഗസ്ററു പ്രമേയത്തെ ഗവമെന്റു ശക്തിയായി എതിൎത്തു. ഗാന്ധിജിയേയും കോൺഗ്രസ്സ് നേതാക്കന്മാരേയും ഗവർമ്മെ

ന്റു അറസ്റ്റു ചെയ്തു. 1943 ഫെബ്രുവരിയിൽ ഗാന്ധിജി 21 ദിവസത്തെ നിരാഹാരവ്രതം സ്വീകരിച്ചു. ഗാന്ധിജിയുടെ വിമോചനത്തിനുവേണ്ടി ജനങ്ങൾ പ്രക്ഷോഭണം നടത്തി. ഗവർമ്മെന്റുകോൺഗ്രസ്സിനെ അവഗണിച്ചു എങ്കിലും ഗാന്ധിജിയെ ബഹുമാനിക്കാതിരിക്കാൻ നിവൃത്തിയില്ലാത്ത അവസ്ഥയിലെത്തിയിരുന്നു. 1944-ൽ ഗാന്ധിജിയുടെ പ്രിയപത്നിയായ, രാഷ്ട്രമാതാവായ കസ്തൂരിബായി നിര്യാതയായി. അതിനെ തുടർന്നു മഹാദേവദേശായിയും മരിച്ചു. രണ്ടു മരണവും ഗാന്ധിജിയെ വളരെ വിഷമിപ്പിച്ചു. വേവൽ പ്രഭു വൈസ്രോയി ആയി വന്നതോടുകൂടി ഗാന്ധിജി രാഷ്ട്രീയകാര്യങ്ങളിൽ കൂടുതൽ ശ്രദ്ധിക്കാൻ തുടങ്ങി. 1944 മേയ്മാസത്തിൽ ഗാന്ധിജി സ്വതന്ത്രനായി. വിമോചനത്തിനുശേഷം അദ്ദേഹം സേവാഗ്രാമത്തിൽ താമസിച്ചുകൊണ്ടു് സൃഷ്ടിപരമായ കാര്യങ്ങളിൽ ശ്രദ്ധിച്ചു. യൂറോപ്പിലെ യുദ്ധം അവസാനിച്ചപ്പോൾ ഇൻഡ്യാഗവർമ്മെന്റു ഗാന്ധിജിയെ സമീപിക്കാൻ തുടങ്ങി. ഇതിനിടയ്ക്കു ജാതിമത്സരം ഇൻഡ്യയിൽ വളരെ ശക്തിപ്പെട്ടു. പാർലമെന്റു പ്രതിനിധികൾ ഇൻഡ്യാ സന്ദർശിച്ചു് നേതാക്കന്മാരെ കണ്ടു് കാര്യങ്ങൾ പലതും ഗ്രഹിച്ചു. ഗാന്ധിജിയുടെ അഭിപ്രായം അവർ ആററ്ലിയെ അറിയിച്ചു. ഇംഗ്ലണ്ടിലെ പ്രധാനമന്ത്രിയായ ആററ്ലിയുടെ ഗവർമ്മെന്റു വേവൽപ്രഭുവിനെ തിരിച്ചുവിളിച്ചു. പകരം മൗണ്ടു് ബാററൻ പ്രഭുവിനെ വൈസ്രോയി ആയി ഇൻഡ്യയിലേക്കയച്ചു. അദ്ദേഹവും കോൺഗ്രസ്സ് നേതാക്കന്മാരും തമ്മിൽ വലിയ ആലോചനകൾ നടന്നു. ഇൻഡ്യയിൽ കോൺഗ്രസ്സുകാർക്കു് ഒരു ഇന്ററിം ഗവർമ്മെന്റു ഏർപ്പെടുത്തി. അപ്പോഴേക്കും പാകിസ്ഥാൻ വാദം പ്രബലപ്പെട്ടു കിടന്നു. ഭഗീരഥപ്രയത്നം ചെയ്തിട്ടും ജിന്നായെ നേർവഴിക്കു കൊണ്ടുവരാൻ സാധിച്ചില്ല. അപ്രതീക്ഷിതവും ആകസ്മികവുമായ ഒരു സന്ദർഭത്തിൽ മി: ആററ്ലിയുടെ ഗവർമ്മെന്റു ഇൻഡ്യയ്ക്കു സ്വാതന്ത്ര്യം പ്രഖ്യാപനം ചെയ്തു. 1947 ഓഗസ്റ്റുമാസം 15-ാംനു രാത്രിയിൽ ഇൻഡ്യ, സ്വതന്ത്രയായി. പക്ഷേ ഇൻഡ്യ പാകിസ്ഥാനെന്നും, ഇൻഡ്യാ അന്നും രണ്ടായി പിരിഞ്ഞുനിന്നുകൊണ്ടാണു് അനേകലക്ഷക്കാലമായി നോക്കിപ്പാർത്തിരുന്ന സ്വാതന്ത്ര്യം സ്വീകരിച്ചതു്.

സ്വാതന്ത്ര്യലബ്ധിക്കുശേഷം ഇൻഡ്യയിലുണ്ടായ ജാതിവഴക്കു് ഇന്നും അവസാനിച്ചിട്ടില്ല. മഹാത്മാഗാന്ധി ഗ്രാമങ്ങൾതോറും കാൽനടയായിനടന്നു് ശാന്തിയേയും സമാധാനത്തേയും പ്രസംഗിച്ചു. ശാശ്വതമായ ശാന്തിക്കും സമാധാനത്തിനുംവേണ്ടി അദ്ദേഹം പ്രാർത്ഥിച്ചു. അന്ത്യകാലം പ്രാർത്ഥനയിൽതന്നെ അദ്ദേഹം ജീവിച്ചു. പ്രാർത്ഥനയിൽതന്നെ അദ്ദേഹം ദിവംഗതനായി.

---

# വിലാപപഞ്ചകം

പ്രഫസ്സർ പുത്തൻകാവ് മാത്തൻതരകൻ ബി. ഒ. എൽ.

i

അയ്യയ്യോ, ഗാന്ധിദേവൻ തിരുവടി കഠിനോദന്തമിക്കേൾപ്പതെന്തേ?
പൊയ്യെന്നല്ലാതെ ചിന്തിപ്പതിനു ശിലകളോ? മർത്ത്യർതൻ ചിത്തമെല്ലാം
പയ്യെപ്പൊങ്ങിക്കിടന്നാക്കുയിലിനെ വനവേടൻ തകർക്കുന്നപോലി-
ന്നയ്യയ്യോ കാലനേകൻ കരുണയുടെ മഹാമൂർത്തിയെച്ചുട്ടെരിച്ചോ?

ii

ഞെട്ടിപ്പോയ് സപ്തവാരാന്നിധികളുമൊരുപോലംബുജാതാത്മനാഥൻ
പെട്ടെന്നംഭോധിമദ്ധ്യേ ദളിതഹൃദയനായ്ക്കണ്ണടച്ചാപതിച്ചു.
കാട്ടിൽനിന്നെത്തിക്കൂട്ടത്തോടു കുടിലതരം കൂരിരുട്ടൂഴിമീതേ,
കട്ടിക്കാർമേഘജാലം കദനഗുരുതയാൽ ത്തുവന്തുറായ് നുറുങ്ങി.

iii

പാദം തൊട്ടുത്തമാംഗംവരെയുമുടനേ കമ്പമുണ്ടായ് ഹിമാദ്രി-
ക്കാതങ്കംകൊണ്ടു വിന്ധ്യക്ഷിതിധരവുമഹോ ഭീതിപൂണ്ടമ്പരന്നു.
ചേതസ്സിൽത്തീപിടിച്ചുച്ചലിത വിടപിയായ് നിന്നു സഹ്യാദ്രികൂടം
ഭേദംകൂടാതെ നാനാ നദികളുമൊഴുകാതൽപ്പനേരം കഴിഞ്ഞു.

iv

പാരം ഗാത്രം തളർന്നു മൃദുലവദനവും കൂമ്പിവാടിക്കരിഞ്ഞു
നീരിന്നുള്ളിൽമറഞ്ഞൂ നിഖിലസരസിജവ്രാതവുംശോകവായ്പാൽ,
കാറിക്കാറിക്കരഞ്ഞു പറവകൾ ചിറകാൽ മാർവിലാഞ്ഞാഞ്ഞുതല്ലി-
പ്പാരിൽപ്പറ്റാതെ വിണ്ണിൻനടുവിലെവിടെയും ലാക്കുതെറ്റിപ്പറന്നു.

v

പോയീ വിശ്വത്തിലെങ്ങും തണലരുളിയ സർവ്വോത്തരോത്തുംഗശൈലം,
പോയീ വിശ്വത്തിലെങ്ങും കൃപയുടെ മഴപെയ്തോരു കല്യാണമേഘം
പോയീ വിശ്വത്തിലെങ്ങും പുതിയപരിമളം ചേർത്തൊരാപ്പാരിജാതം
പോയീ വിശ്വത്തിലെങ്ങും കുളിരൊളിയരുളിത്തന്ന രത്നപ്രദീപം.

# ഗാന്ധി ഗീത

സാക്ഷാൽ അഹിംസ, ഹിംസാ വക്ത്രത്തിലേക്കുള്ള പാച്ചിലിൽ നിഹിതിചെയ്യുന്നു.

അഹിംസ ആവശ്യപ്പെടുന്നതു് കൃതാവധാനമായ ആത്മസഹനമാണു്, അല്ലാതെ അപരാധിയെന്നു് ഊഹിക്കപ്പെടുന്ന വ്യക്തിയുടെ നേക്കുള്ള മനഃപൂൎവ്വകമായ ദണ്ഡനമല്ല.

അഹിംസയേ അംഗീകരിക്കുമ്പോൾ അതിനെ മറെറല്ലാററിനേക്കാളും മുഖ്യമായി കരുതണം.

അഹിംസ അതുല്ല്യശക്തിയുള്ള ഒരായുധമാണു്.

അഹിംസ ലോകത്തിൽ അറിയപ്പെട്ടിട്ടുള്ളവയിൽവച്ചു് ഏററവും വലിയ ശക്തിയാണു്.

അഹിംസയുടെ അൎത്ഥം അനന്തമായ സ്നേഹമെന്നും അനന്തമായ സഹനശക്തിയെന്നുമാകുന്നു.

അഹിംസ, അതിന്റെ സ്പഷ്ടമായ രൂപത്തിൽ ഏററവും മഹത്തായ സ്നേഹവും ഏററവും മഹത്തായ ഔദാൎയ്യവുമാകുന്നു.

അഹിംസ എതിരാളിയെ വിശ്വസിക്കുന്നു; ഉദ്ദേശ്യങ്ങളെ ആരോപണം ചെയ്യുന്നില്ല.

അഹിംസ ധീരതയുള്ളവരോടുകൂടി മാത്രമേ ചേരുകയുള്ളൂ.

എല്ലാ ഭയത്തെയും ജയിച്ചിട്ടുള്ള ഒരുവനല്ലാതെ അഹിംസയെ പരിപൂൎണ്ണമായി പ്രയോഗത്തിൽ വരുത്തുവാൻ സാധ്യമല്ല.

അഹിംസാഭക്തൻ ഒരാളെ മാത്രമേ ഭയപ്പെടുന്നുള്ളൂ. ദൈവത്തെമാത്രം.

അഭ്യസനത്തിൽ അഹിംസ വ്യക്തമായും വിദൂരതയിലേക്കും പ്രകാശിക്കുന്നു. സൂൎയ്യനെ ഒന്നുകൊണ്ടും മറയ്ക്കാൻ സാധിക്കാത്തതുപോലെ അഹിംസയേയും ഒന്നുകൊണ്ടും മറയ്ക്കാൻ സാധിക്കുന്നതല്ല.

അഹിംസാസൂൎയ്യൻ, വിരോധം, ക്രോധം, വഞ്ചന മുതലായ അന്ധകാരസമൂഹങ്ങളെ ഒന്നോടെ ദൂരീകരിക്കുന്നു.

നവീനമായ ഒരു മതാരാധനാ സമ്പ്രദായത്തെ നടപ്പാക്കുക എന്നുള്ളതു് അഹിംസയ്ക്കു പ്രതികൂലമായ ഒരു കാൎയ്യമാണു്. അഹിംസയ്ക്കുവേണ്ടി മരിക്കുന്നതിനു സന്നദ്ധതയുള്ള വിശ്വാസികളിൽകൂടി മാത്രമെ അഹിംസാസുവിശേഷം പ്രചരിപ്പിക്കപ്പെടുവാൻ കഴിയുകയുള്ളൂ.

നാം ശരീരികളായി ഈ ഭൂമിയിൽ സഞ്ചരിക്കുമ്പോൾ നമുക്കു് അഹിംസ പരിശീലിക്കേണ്ടിയിരിക്കുന്നു.

ഈ ആദൎശം പ്രചരിപ്പിക്കുന്നതിനുവേണ്ടിയുള്ള പരിശ്രമത്തിൽ എന്നെപ്പോലെയുള്ള അനേകായിരങ്ങൾ മരിച്ചേക്കാം

എങ്കിലും അഹിംസ ഒരിക്കലും നശിക്കുന്നതല്ല.

അനിബദ്ധമായ അഹിംസയുടെ സാർവ്വത്രീകരണത്തിനു കാലം വളരെ വേണ്ടിവരും.

സ്ത്രീ അഹിംസയുടെ അവതാരമാകുന്നു.

അഹിംസയുടെ അക്ഷരമാല ഏററവും നന്നായി പഠിക്കുന്നതു് ഭവനവിദ്യാലയത്തിൽ വച്ചാണു്.

അഹിംസയുടെ ഗഹനതയിലേക്കു കടക്കുന്നതിനും, അഹിംസാപരമായ ധീരകർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനും പുരുഷനേക്കാൾ യോജിച്ച വ്യക്തി സ്ത്രീയാണു്.

അഹിംസയെ അതിന്റെ ഏററവും ഉയർന്നതും ഉത്തമവുമായ നിലയിൽ പ്രതിഷ്ഠിപ്പിക്കുക എന്നുള്ളതു് സ്ത്രീയുടെ പ്രവർത്തനമാണെന്നു ഞാൻ വിശ്വസിക്കുന്നു.

സത്യവും അഹിംസയുമല്ലാതെ എന്നിൽ എനിക്കു യാതൊരു നീതിയുമില്ല.

എന്റെ ജീവിതത്തിന്റെ അടിസ്ഥാനം സത്യമായിരുന്നു. ബ്രഹ്മചര്യവും അഹിംസയും പിന്നീടു് സത്യത്തിൽനിന്നു് ജനിച്ചിട്ടുള്ളവയാണു്.

സത്യത്തിന്റെയും അഹിംസയുടെയും സേവകൻ എന്നനിലയിൽ എന്റെ ജോലി നഗ്നമായ സത്യത്തെ പറയുക എന്നുള്ളതാണു്.

എന്റെ രാജ്യത്തിന്റെയൊ മതത്തിന്റെയൊ വിമുക്തിക്കുവേണ്ടി ഞാൻ സത്യത്തെയും അഹിംസയേയും ബലികഴിക്കുകയില്ല. അഹിംസയ്ക്കു അതിർത്തിയില്ല. ക്ഷമയ്ക്കും അതുപോലെ തന്നെ.

പരലോകജീവിതത്തിൽ ഹിംസയും അഹിംസയുമില്ല.

## അക്രമരാഹിത്യം.



അക്രമത്തെ അതു് ഏതു് ആകൃതിയിലൊ, രൂപത്തിലൊ ആയാലും അതിനെ ഞാൻ വെറുക്കുന്നു.

ഏററവും ഉയർന്നനിലയിലുള്ള സത്യവും അക്രമരാഹിത്യവുമാണു് എന്റെ മതം.

അക്രമരാഹിത്യം എന്റെ ജീവിതത്തിന്റെ പ്രഥമലേഖനവും മതത്തിന്റെ അന്ത്യലേഖനവുമാണു്.

അക്രമരാഹിത്യം മനുഷ്യവർഗ്ഗത്തിന്റെ സ്വാധീനതയിലുള്ള ഏററവും വലിയ ശക്തിയാണു്.

അക്രമരാഹിത്യം ധീരതയുടെ കൊടുമുടിയാണു്.

അക്രമരാഹിത്യം പ്രവർത്തനനിരതമായ റേഡിയത്തോടു തുല്യമാണു്.

അക്രമരാഹിത്യം മന്ദഗതിയിൽ വളരുന്ന ഒരു ചെടിയാണു്.

അക്രമരാഹിത്യം ഹൃദയത്തിന്റെ ഒരു ഗുണവിശേഷമാണു്. തലച്ചോറിനെ തട്ടിയുണർത്തുന്നതുകൊണ്ടു് ആ ഗുണം സിദ്ധിക്കുന്നതല്ല.

ഭൂമി ആകർഷണശക്തികൊണ്ടു് അതിന്റെ സ്ഥാനത്തു് നിലനിർത്തപ്പെട്ടിരിക്കുന്നതുപോലെ തന്നെ എല്ലാ സമൂഹവും അക്രമരാഹിത്യത്താൽ ഒന്നായി സംഘടിതമായിരിക്കുന്നു.

എന്റെ അക്രമരാഹിത്യത്തിനു കയ്പുള്ള യാതൊരു ഗുളികാവർഗ്ഗങ്ങളുടെയും ആവശ്യമില്ല.

അക്രമരാഹിത്യപ്രസാരണം എന്റെ ജീവിതത്തിന്റെ പ്രതിശാസനമായതുകൊണ്ട് എല്ലാ കാലാവസ്ഥയിലും ഞാൻ അതു കർമ്മത്തെത്തുടരുകതന്നെ വേണം.

കോൺഗ്രസ്സ് വിപ്ലവം അക്രമരാഹിത്യപരമായ സ്വഭാവം മാത്രമുള്ള ഒന്നായതുകൊണ്ട് എനിക്കു അതു നിർത്തിവയ്ക്കാൻ സാധ്യമല്ല.

എന്റെ അക്രമരാഹിത്യം ഏററവും കട്ടിയുള്ള സാധനംകൊണ്ട് നിർമ്മിക്കപ്പെട്ടതാണ്. അതു ശാസ്ത്രജ്ഞന്മാർക്ക് അറിയാവുന്നതിലേക്കും ഏററവും ഉറപ്പുള്ള ഒരു ലോഹമാണ്.

വാളുകൊണ്ട് ഇൻഡ്യയെ സുബോധയാക്കുന്നതിന് ഞാൻ ഒരുങ്ങുകയില്ല.

അക്രമരാഹിത്യത്തിന്റെവഴി ഒരിക്കലും ബലഹീനതയിലേക്കു നയിക്കുന്നതല്ല

എവിടെയൊക്കെ തെററു കാണുന്നുവൊ അവിടെയൊക്കെ അതിനോടു മത്സരിക്കുക എന്നുള്ളതല്ലാതെ തെററുകാരനെ മുറിപ്പെടുത്തുകയല്ല എന്റെ പ്രതിവിധി

അന്വേഷകദീപത്തെ ആഭ്യന്തരഭാഗത്തേക്കു തിരിക്കുമ്പോഴാണ് അക്രമരാഹിത്യം ആരംഭിക്കുന്നതും അവസാനിക്കുന്നതും.

അക്രമരാഹിത്യം എല്ലാ പരിതസ്ഥിതികളിലും പ്രവർത്തനം നടത്തുന്ന ഒരു സാർവ്വലൗകിക നിയമമാണ്.

അക്രമരഹിതമായ ഒരു സമരം വാളിന്റെ വായ്ത്തലയേക്കാൾ മൂർച്ചയേറിയതാണ്; ഭയമാകുന്ന ചാണക്കല്ലിൽ തേച്ച് മൂർച്ചപിടിപ്പിച്ചിട്ടുള്ളതാണ്.

അക്രമരഹിതനായ ഒരു യോദ്ധാവിന് യുദ്ധം ഉപേക്ഷിച്ച് ഓടിപ്പോകുവാൻ അറിഞ്ഞുകൂടാ. ഹൃദയത്തിന്റെയും ബുദ്ധിയുടെയും സഹകരണത്തോടു കൂടാതെയുള്ള അക്രമരഹിതമായ പ്രവർത്തനത്തിന് ഉദ്ദിഷ്ടഫലത്തെ ജനിപ്പിക്കുന്നതിന് സാധ്യമല്ല.

അക്രമരാഹിത്യം ഒരു പ്രത്യാഹരണമാത്രമല്ല; അതൊരു ധർമ്മ പരിവർത്തനമാണ്.

സൃഷ്ടിപരമായ കർമ്മം അക്രമരാഹിത്യത്തിന്റെ ഒരുശാന്തമായ അവസ്ഥയാണ്.

നമ്മുടെ കാര്യസാധ്യത്തിനു വേണ്ടിയുള്ളപരിശ്രമത്തിൽ അദോഷവും അവികമ്പിതവുമായ മരണത്തെ അഭിമുഖീകരിക്കുന്നതിനുള്ള ശക്തി സമ്പാദിക്കുന്നതിലാണ് അക്രമരാഹിത്യത്തിന്റെ പരീക്ഷ സ്ഥിതിചെയ്യുന്നതു്.

വളരെയധികം ശ്രമംചെയ്ത് അത്യന്താപേക്ഷിതങ്ങളായ അനേകം അവസ്ഥകളിൽക്കൂടി കടന്നുപോകാത്ത ഒരുവനല്ലാതെ പ്രബലവും അനലസവുമായ അക്രമരാഹിത്യത്തെ പുലർത്തുവാൻ സാധ്യമല്ല.

അനനുചിഷ്ഠമായ സമരത്തിനു ഒരു പടയാളിക്കു പരിശീലനം ആവശ്യമായിരിക്കുന്നതുപോലെതന്നെ സംയമനത്തിനു സത്യാഗ്രഹത്തിൽ പരിശീലനം ആവശ്യമാണ്.

എന്റെ അക്രമരാഹിത്യം കേവലം പഞ്ഞികൊണ്ടു യെസ്സുണ്ടാക്കിയിട്ടുള്ളതല്ല. അക്രമരാഹിത്യത്തിന് ഭ്രാന്തോടുകൂടി പ്രവർത്തിക്കുന്നതിനു സാധ്യമല്ല. അതു് ശിക്ഷണബോധത്തിന്റെസത്താണ്.

ഏററവുംവലിയ ക്ഷോഭത്തിന്റെ മുമ്പിൽപോലും തെററിപ്പോകുന്നു എങ്കിൽ അക്രമരാഹിത്യത്തിന്റെ വില നശിച്ചുപോകുന്നു. അക്രമരഹിതമായ നിസ്സഹകരണം ജനായത്ത ഭരണത്തിലെ ഒരുസാധനപാഠമാണു്.

അക്രമരാഹിത്യം നിസ്സഹകരണത്തിന്റെ എല്ലാ വിഭാഗങ്ങളും സ്ഥാപിതമായിരിക്കുന്ന ഒരു പാറയത്രെ.

അക്രമരാഹിത്യത്തിൽക്കൂടി മനുഷ്യവർഗ്ഗം അക്രമത്തിൽനിന്നും ഒഴിഞ്ഞുമാറേണ്ടിയിരിക്കുന്നു.

അക്രമരാഹിത്യത്തിന്റെഒന്നാമത്തെ വ്യവസ്ഥ ജീവിതത്തിന്റെ എല്ലാ വകുപ്പുകളിലുമുള്ള നീതിയത്രേ.

അക്രമരഹിതമായ പ്രവൃത്തികൊണ്ടുണ്ടാകുന്ന പ്രതിബന്ധം സുസ്ഥാപിതമായ അധികാരത്തെ സാമാന്യ ജനങ്ങളുടെ ആഗ്രഹം അനുസരിച്ചു കീഴ്പ്പെടുത്തുന്നതാണു്

മരിക്കാൻ തയ്യാറാകുന്നതിനുള്ള അവസ്ഥയിൽ എത്തിയാൽപോലും അക്രമംപ്രവർത്തിക്കുന്നതിനു് ആഗ്രഹിക്കരുതു്.

അക്രമരാഹിത്യം അക്രമത്തേക്കാൾ ഏററവും ഉയർന്നതാണെന്നും, ക്ഷമ, ദണ്ഡനത്തേക്കാൾ പൗരുഷമാണെന്നും ഞാൻ വിശ്വസിക്കുന്നു.

ഏററവും ആദരണീയമായ ഒരു കാരണത്തിനു വേണ്ടിയാണെങ്കിൽതന്നെയും, അക്രമമാർഗ്ഗങ്ങളുടെ ഒരു വലിയ എതിരാളി തന്നെയാണു് ഞാൻ.

അക്രമരഹിതരുടെ കഷ്ടപ്പാടുകൾ കഠിനശിലാ ഹൃദയങ്ങളേപ്പോലും ഉരുക്കികളയുന്നതാണു്.

അക്രമരാഹിത്യത്തിൽ അടിസ്ഥാനമുറപ്പിച്ചുള്ള ഒരു ജനസമൂഹത്തിൽ ഏററവും ചെറിയ രാഷ്ട്രംതന്നെയും ഏററവും ഉയർന്ന രാഷ്ട്രമാണെന്നുള്ള തോന്നൽ ഉണ്ടാകുന്നതാണു്

ലൗകികകാര്യങ്ങളിൽ അക്രമരാഹിത്യം പരിശീലിക്കുക എന്നു വച്ചാൽ അതിന്റെ വില അറിയുക എന്നുള്ളതാണു്.

അക്രമരഹിതമായ സമരത്തിന്റെ സൗന്ദര്യംഎന്താണെന്നുവച്ചാൽ സ്ത്രീകളും പുരുഷനെപ്പോലെ തന്നെ അതിൽ ഭാഗഭാക്കാകാം എന്നുള്ളതാണു്.

അക്രമരഹിതമായ സമരം ഏററവും വലിയ കഷ്ടപ്പാടുകൾക്കു കാരണമായിത്തീരുന്നു.

അക്രമരാഹിത്യമാണു് നമ്മുടെ നിയമമെങ്കിൽ ഭാവി സ്ത്രീയുടേതു തന്നെയാണു്.

അക്രമരാഹിത്യം പരിപാലിച്ചു കൊള്ളാമെന്നുള്ള പ്രതിജ്ഞ, ഭയത്തിൽ നിന്നും സ്വാതന്ത്ര്യമാകുവാൻ പര്യാപ്തമായ ഉയർന്ന ത്യാഗത്തിനുവേണ്ടിയുള്ളശക്തിയെ പുലർത്തേണ്ടിയിരിക്കുന്നു.

അക്രമരഹിതന്റെ ധീരത അക്രമിയുടെ ധീരതയേക്കാൾ ഏററവും ശ്രേഷ്ഠമാണു്.

അക്രമരാഹിത്യം അദൃശ്യമാണു്.

അക്രമരഹിതമായ പെരുമാററം, കുററക്കാരനെ ശാന്തനും മഹാമനസ്കനുമാക്കിത്തീർക്കുന്നു.

അക്രമരഹിതമായ വിപ്ലവം അധികാരത്തെ പിടിച്ചെടുക്കുന്നതിനുള്ള ഒരു കാര്യപരിപാടിയല്ല.

അക്രമരാഹിത്യം ഒരു ദിവസം കൊണ്ടു് പഠിക്കാവുന്നതല്ല.

മരിക്കാൻ ഭയപ്പെടുന്നവനും, എതിക്കാനുള്ള ശക്തിയില്ലാത്തവനുമായ ഒരുവനെ അക്രമരാഹിത്യം പഠിപ്പിക്കുവാൻ സാധ്യമല്ല.

സ്വരക്ഷയ്ക്കു അക്രമം പ്രവൎത്തിക്കുവാൻ അനുവദിക്കുന്നു എങ്കിൽ അക്രമരാഹിത്യം നിരൎത്ഥകമായിത്തീരുന്നു.

അക്രമം മൃഗങ്ങളുടെ നിയമമായിരിക്കുന്നതുപോലെതന്നെ അക്രമരാഹിത്യം നമ്മുടെ വൎഗ്ഗത്തിന്റെ നിയമമാണ്.

അക്രമരാഹിത്യം ഏററവും ഉയൎന്ന വകുപ്പിലുള്ള ഒരു പ്രബലശക്തിയാണ്.

മനസ്സിലാക്കാനും പരിശീലിക്കാനും പ്രയാസം കുറഞ്ഞ ഒരു വിഷയമല്ലാ അക്രമരാഹിത്യം.

അക്രമരാഹിത്യം—അസത്യമല്ല—സാക്ഷാൽ സത്യം—നമ്മുടെ സ്വാഭാവികമായ നിയമമാകുന്നു.

എന്റെ അക്രമരാഹിത്യം അപകടത്തിൽനിന്നും ഓടിക്കളയുന്നതിനോട് അനുകൂലിക്കുന്നില്ല.

അക്രമരാഹിത്യമാകുന്ന മതത്തിൽ കൂടി ഇൻഡ്യയെ സേവിക്കുന്നതിന് എന്റെ ജീവിതം സമൎപ്പിക്കപ്പെട്ടിരിക്കുന്നു.

അക്രമരാഹിത്യത്തോട് എനിക്കുള്ള സ്നേഹം ലൗകികമൊ അലൗകികമൊ ആയിട്ടുള്ള മററ് എതിനേക്കാളും ശ്രേഷ്ഠമാണ്.

അക്രമത്തിന്റെ മദ്ധ്യത്തിൽ അക്രമരാഹിത്യത്തിന്റെ നിയമം കണ്ടുപിടിച്ച ഋഷികൾ ന്യൂട്ടനേക്കാളും വലിയ ബുദ്ധിമാന്മാരാണ്.

അക്രമരഹിതമായ എതിൎപ്പിൽ പരാജയം എന്നൊന്നില്ല.

ഒരു പശുവിന്റെ ജീവനെ രക്ഷിക്കുവാൻ ഒരു മനുഷ്യനെയോ ഒരു മനുഷ്യന്റെ ജീവനെ—അതെത്രതന്നെ വിലയുള്ളതായിരുന്നാലും—രക്ഷിക്കുവാൻ ഒരു പശുവിനെയൊ ഞാൻ കൊല്ലുകയില്ല.

ഗുരു ഗോവിന്ദസിംഗ് ലെനിൻ,കെമാൽപാഷാ, എന്നിവർ സമരത്തിൽ അവൎക്കുള്ള വിശ്വാസത്തെ പരിഗണിക്കുന്നെടത്തോളം കാലം, അക്രമരാഹിത്യത്തിൽ, പരിപൂൎണ്ണമായ അക്രമരാഹിത്യത്തിൽ വിശ്വസിക്കുന്ന എന്റെ ജീവിതത്തിലെ മാൎഗ്ഗദൎശികളായിരിക്കുവാൻ സാധ്യമല്ല.

വിചാരത്തിലും, വാക്കിലും പ്രവൃത്തിയിലും, പരിപൂൎണ്ണ സദ്വൃത്തനും, പരിപൂൎണ്ണമായ അക്രമരാഹിത്യത്തോടു കൂടിയവനും,ആയിത്തീരുവാൻ അത്യാകാംക്ഷയോടു പരിശ്രമിക്കുന്ന ഒരു അസ്വസ്ഥജീവി മാത്രമാണ് ഞാൻ. എന്നാൽ സത്യമെന്ന് എനിക്കറിയാവുന്ന ആ ആദൎശത്തിലെക്കെത്തിച്ചേരുവാനുള്ള ശ്രമത്തിൽ ഞാൻഎപ്പോഴും പരാജിതനായിത്തീരുന്നു.

അക്രമരാഹിത്യം എന്നെ സംബന്ധിച്ചെടത്തോളം വെറും താത്വികമായ ഒരു പ്രമാണമല്ല. അതെന്റെ ജീവിതത്തിന്റെ നിബന്ധനയും നിശ്വാസവുമാണ്.

അക്രമം കൂടുതൽ കൂടുതൽ വൎദ്ധിക്കുന്നതായി കാണുന്തോറും കൂടുതൽ കൂടുതൽ നിശിതമാകുന്ന ഒരു വലിയ ശക്തിയാണ് അക്രമരാഹിത്യം.

അക്രമരാഹിത്യത്തിന്റെ വ്യവസ്ഥയിൽ "ഇൻഡ്യവിടുക" എന്നുള്ളത് ആത്മാവിന്റെ വ്യക്തിവിദ്വേഷരഹിതവും

പ്രബലവുമായ ഒരു രോദനമാണ്.

നിങ്ങളുടെ അക്രമരാഹിത്യം ബലഹീനമാണെങ്കിൽ അങ്ങിനെയുള്ള അക്രമരാഹിത്യംകൊണ്ട് നിങ്ങൾക്ക ഒരിക്കലും സ്വാതന്ത്ര്യത്തെ നിലനിൎത്താൻ സാധ്യമല്ല.

സ്വാതന്ത്ര്യം സമ്പാദിക്കുന്നതിനു,വധിക്കാതെ മരിക്കുന്നതിനുള്ള കല നിങ്ങൾ പഠിക്കേണ്ടിയിരിക്കുന്നു.

ജനസമൂഹത്തിനുവേണ്ടിയുള്ള അക്രമരാഹിത്യം വ്യക്തിക്കുവേണ്ടിയുള്ള അക്രമരാഹിത്യത്തെക്കാൾ വ്യത്യസ്തമാണ്.

നമ്മുടെ അക്രമരാഹിത്യം സത്യമായിരിക്കണമെങ്കിൽ അതു് വാക്കിലും വിചാരത്തിലും പ്രവൃത്തിയിലും ആയിരിക്കണം.

വധകർമ്മം ആചരിക്കാതിരിക്കുക എന്നുള്ളതാണ് അക്രമരാഹിത്യമെങ്കിൽ അക്രമത്തിന്റെ സങ്കേതത്തിൽനിന്നും അതിനു പുരോഗതിസിദ്ധിച്ചതായി വിചാരിക്കുവാൻ പാടില്ല.

അക്രമരാഹിത്യം മനുഷ്യത്വത്തിന്റെ സുകൃതമാണ്.

നിങ്ങടെ അവകാശപ്പെടാത്ത അക്രമരാഹിത്യത്തിന്റെവിശ്വാസത്തെ നിങ്ങളിൽ ജനിപ്പിക്കുന്നതിനു് എനിക്കു സാധ്യമല്ല.

അക്രമരഹിതമായ രാജ്യതന്ത്രത്തെ സന്മാൎഗ്ഗോദ്ധാരണകൃത്യത്തിൽ നിന്നൊഴിച്ചുനിൎത്താൻ സാധ്യമല്ല.

—:0:—

# * ഭാരതത്തിന്റെ ഭവ്യസന്താനം വിലസൂവു!!!

(വിദ്വാൻ കെ. പി. നാരായണപ്പിഷാരോടി)

൧ നാൽപ്പത്തമ്പതു കൊല്ലംമുമ്പിങ്ങു പാരതന്ത്ര്യ—
ത്തീപ്പൊരിവെയിൽ കത്തിജ്വലിപ്പാൻ മുതിൎന്നപ്പോൾ
കൽപ്പപാദപത്തിന്റെ വിത്തൊന്നു പാകിലേനാ—
മദ്ഭുതപ്രഭാവമാമതിതാ മുളച്ചല്ലോ.
വിണ്ടൊരബ്ബീജത്തിന്റെയന്തരത്തിങ്കൽനിന്നു
നീണ്ടുപൊങ്ങിയ ചെമ്പൊൽത്തണ്ടിന്റെ തലയ്ക്കലായ്
രണ്ടിളന്തളിരുകൾ—ഇന്ത്യതൻ ശ്രേയോവൈജ—
യന്തികൾ—ഇതാ പാറിക്കളിപ്പൂ പൂന്തെന്നലിൽ.

* സ്വാതന്ത്ര്യദിനത്തെപ്പററി എഴുതിയതു്.

൨ അന്നന്നു കന്നിച്ചീടും പ്രത്യാശമൂലം ഉലോം
ചെന്നിണം പൊഴിച്ചനാമിതിനു നനച്ചതും
പന്നികൾ വന്നുകുത്തിപ്പുഴക്കിക്കളയായ്‌വാൻ
നന്നായിട്ടഹിംസതൻ വേലിയാൽപ്പാലിച്ചതും
എലിയും പെരുച്ചാഴിക്കൂട്ടവും മാന്തിത്തിന്മാൻ
വലിയേ വരുന്നേരമകലേപ്പായിച്ചതും
ക്രൂരാററക്കുരുവികൾ പറന്നു വന്നെത്തുമ്പോ-
ളാരാൽ നൽച്ചക്രം തിരിച്ചഞ്ജസാ പാറിച്ചതും
എത്രയും കാലമിവ്വരാഭംഗംകൂടാതേ തീവ്ര-
യത്നങ്ങൾ മററുമോരോന്നാചരിച്ചതു മററും
ഹാഹന്ത! ഭാഗ്യം! ഭാഗ്യം! പാഴായിപ്പോയിലല്ലോ
കൈവരും ഫലം ശങ്കിക്കേണ്ട നാം കൃതികളായ്.

൩ പാരാതേ മുളയ്ക്കുമീ ഭാരതസ്വാതന്ത്ര്യത്തിൻ-
വേരിനു ചുററും തോലും വളവും വെച്ചീടണം
ധർമ്മത്താൽത്തടംകെട്ടി നിത്യവുമുത്സാഹമാം
നിർമ്മല ജലമതിൽ വററാതെ നിറുത്തണം.
ചാലവേ കാലോചിതവേലകൾമററുംചെയ്തീ-
സ്സാലത്തേയലസാതെ നമ്മൾക്കു പുലർത്തണം.

൪ ചെറുതും വലുതുമായിരുഭാഗത്തുമോരോ
കുരുവിൻ പരിപ്പുകൾ പരിചിൽക്കാണുന്നതോ
ഏതാനം ദിവസങ്ങൾക്കകമേ കൊഴിഞ്ഞുപോ-
മേകമാം തടിയായി വരുമീ മരാമരം.

൫ അരയാൽ മരംതരും തെന്നലും നിഴൽച്ചാർത്തും
വിരിയും തേന്മാമ്പൂവിൻ തൂമണപ്പൊലിമയും
തെങ്ങിന്റെ നിത്യഫല ദായകത്വവും പ്ലാവിൻ-
മംഗല ബഹുഫല മണ്ഡിതത്വവുമേന്തി
വിണ്ണോള മുയർന്നൊട്ടുദിക്കിലും നാനാശാഖാ—
മണ്ഡലംമന്ദംവിശിത്തഴച്ചു വളർന്നുടൻ
പാരിടത്തിന്റെ സർവതാപവും ശമിപ്പിച്ചീ-
ഭാരതത്തിന്റെ ഭവ്യസന്താനംവിലസാവൂ!!



ചെറുകഥ.

# "ഗാന്ധിഭക്തൻ"

(രവി)

ആ ദിവസം വ്യാപാരസ്ഥലത്തേക്ക് ആരും പോയില്ല. സൂര്യന്റെ ശാന്തഭാവം ഒന്നു മാറിയിരുന്നു. ഉഷ്ണരശ്മികളിൽ നിന്ന് അനലശരങ്ങൾ മുന്നോട്ടു പാഞ്ഞു തുടങ്ങി. അർദ്ധനഗ്നനായി, നഷ്ടചേതനായി ആ ഭിക്ഷു അവിടെ കിടന്നിരുന്നു. അവന്റെ ശരീരത്തിൽനിന്നും അൽപ്പാൽപ്പം ദുർഗ്ഗന്ധം വീശിക്കൊണ്ടിരുന്നു. മുൻസിപ്പാലിററിയിലെ തോട്ടികൾ തന്നെ വളരെ വിമ്മിട്ടത്തോടുകൂടിയാണ് ആ ശരീരമെടുത്തതു്. അഴിഞ്ഞു കിടന്നിരുന്ന വസ്ത്രത്തിൽനിന്ന് ഒരു ജീർണ്ണിച്ച കടലാസ്സ്കഷണം താഴത്തേക്കു വീണു. അതാരും സൂക്ഷിച്ചില്ല. വിയർപ്പുപററിയ ആ കടലാസ്സുകഷണം അഖിലലോകവന്ദ്യനായ ആ പുണ്യപുരുഷന്റെ ഛായാപടം വഹിച്ചിരുന്നു എന്നുള്ള പരമാർത്ഥം ആരും അറിഞ്ഞിരുന്നില്ല. അതേ ആ നഷ്ടചേതനമായ ശരീരം ഒരുവലിയ പരമാർത്ഥം വഹിച്ചിരുന്നു. പ്രതിദിനം എരിപൊരികൊള്ളുന്ന വെയിലിൽ നിന്ന് "അച്ഛോ" എന്നലറി ആർത്തനിനദം പുറപ്പെടുവിച്ചിരുന്ന ആ ഭിക്ഷുവിനെ ആരും അറിഞ്ഞില്ല. അവന് ഒരു പ്രത്യേക സ്ഥലമില്ലായിരുന്നു. ആഴ്ചതോറും ഓരോരോസ്ഥലങ്ങളാണ് അവന്റെ സ്വദേശം. ചന്ത സമയംകഴിഞ്ഞു് അവൻ എന്നും തന്റെ പിച്ചപ്പാത്രത്തിലേക്കുനോക്കും, ചെറിയ മാങ്ങാക്കഷണങ്ങൾ, പച്ചമുളക്, ചില്ലിക്കാശു ഇവ അതിൽ കിടക്കും, അൽപം വല്ലതുമുള്ളതു് പാകംചെയ്തു കഴിച്ച് ആ "തെണ്ടി" വീണ്ടും യാത്രതുടരും. അവന്റെ ആധിയിൽ നിന്നും അറിയാതെ ചില അശ്രുകണങ്ങൾ പൊട്ടിപ്പുറപ്പെടാറുണ്ടായിരുന്നു. രക്തമററ അവന്റെ കണ്ണുകളിൽ നിന്നും അറിയാതെ രക്തബിന്ദുക്കൾ അടർന്നുവീണു. ആ തുള്ളികളോരോന്നും അവന്റെ ഹൃദയവിഷമതകൾ വിളിച്ചുപറഞ്ഞിരുന്നു. ഒരു ചന്ത കഴിയുമ്പോഴേക്കും ആ സാധുവിന്റെ തൊണ്ടയിലെ വെള്ളം വററിക്കഴിയും. അവന്റെ അധരങ്ങൾ ഉമിനീർവററി ശുഷ്കങ്ങളായി. ഒട്ടിയവയറും അസ്ഥിയോടുള്ള ആത്മബന്ധത്തെവിളിച്ചുപറയുന്ന കവിളുകളും ആ ഭിക്ഷുവിന്റെദയനീയ സ്ഥിതി വിളിച്ചുപറഞ്ഞിരുന്നു. കീറിപ്പറിഞ്ഞവസ്ത്രവും ഒരു കുറുവടിയും ഒരു പിച്ചപ്പാളയുമാണ് അവന്റെ ധനം. ആദായമുണ്ടാകാനുള്ള അവന്റെ ഏകമാർഗ്ഗം ഭിക്ഷാടനം. അവന്റെ ആർത്തനാദം ആരേയും ആകർഷിപ്പിക്കും, കുറച്ചുപേർ വല്ലതും കൊടുക്കും. പലരുംപറയും "പാവ"മെന്ന്. പ

ക്ഷേ അവൻ നിത്യമായ ദരിദ്രത അനുഭവിക്കണം. അവനു് അമ്മയുമില്ലാ അഛനുമില്ലാ. പലർ പറയും അവനു് കള്ളമുടന്താണെന്നു്, എന്നാൽ അവന്റെ വിഞ്ജിപ്പെട്ടലിന്റെ പരമാർത്ഥം ആരും ആരാഞ്ഞിട്ടുമില്ലാ. അവനതു് പറഞ്ഞിട്ടുമില്ലാ.

വിശ്രമാവസരങ്ങളിൽ അവൻ മററു ഭിക്ഷുക്കളുമായി രാഷ്ട്രീയ വിഷയങ്ങളെക്കുറിച്ചു് തർക്കിച്ചു വന്നിരുന്നു. മഹാത്മജിയുടെ പ്രസ്ഥാനങ്ങളെ പലരും അപലപിച്ചിരുന്നു വാദഗതിഎന്തും ആയിക്കൊള്ളട്ടെ. ആ ഭിക്ഷുവിന്റെ ഹൃദയത്തിൽ ഗാന്ധിദേവന്റെ രൂപംമാത്രം ഒടുവിൽശേഷിക്കും.

തന്നെപ്പോലെ ഇണ്ടുവസ്ത്രം ധരിച്ചുകൊണ്ടു് ഒരു പുണ്യപുരുഷൻ സഞ്ചരിക്കുന്നുണ്ടെന്നു, സാധുക്കളുടെ സുഹൃത്തെന്നു ലോകരൊക്കെയും പ്രശംസിക്കുന്ന ഒരു മഹാപുരുഷനുണ്ടെന്നു്, ആ ഭിക്ഷു അറിഞ്ഞിരുന്നു. ഒന്നാം ഫോറംവരെയെങ്കിലും പഠിക്കുന്നതിനു യോഗ്യം സിദ്ധിച്ച ആ സാധുവിനു് മററു ഭിക്ഷുക്കളേക്കാൾ ചിന്താശക്തിയുണ്ടായിരുന്നു.

ജന്മനാ മുടന്തനായവനല്ലാ അവൻ. കുട്ടിക്കാലത്തു്; മാങ്ങാ പറിക്കാൻ അവൻ മാവിൽ കയറി. പിടി വിട്ടു് അവൻ താഴെ വീണു. മരണകരമായ വീഴ്ചയായിരുന്നു എങ്കിലും മരിച്ചില്ല. മരിച്ചിരുന്നെങ്കിൽ എന്നു് അവൻ ആഗ്രഹിക്കാതിരുന്നില്ല. അവന്റെ കാലു് മുറിക്കപ്പെട്ടതും പോളറാ വന്നു് അവന്റെ മാതാപിതാക്കന്മാർ മൃതിയടഞ്ഞതും ഒരേദിവസമായിരുന്നു, അങ്ങനെ അവൻ അശരണനായി വിശാലമായ പ്രപഞ്ചത്തിന്റെ ക്രൂരവക്ത്രത്തെ നോക്കിക്കൊണ്ടു പിന്നെപ്പോലെ ഇഴയാൻ തുടങ്ങി.

അംഗവൈകല്യം ഭവിച്ച അവനെ ആർക്കു വേണം. ഏതു വ്യവസായശാലക്കാരാണു് അവനെ സ്വീകരിക്കുന്നതു്. ലോകം അവനെ ഉപേക്ഷിച്ചു. എങ്കിലും ലോകത്തെ ഉപേക്ഷിക്കാൻ അവൻ മടിച്ചു. അവനു് 'ഗാന്ധിജി, എന്നു് ഉരുവിടണമായിരുന്നു. അതായിരുന്നു അവന്റെ മന്ത്രം. അതായിരുന്നു അവന്റെ ആനന്ദം. ഉടുക്കാൻ തുണിയില്ലാത്ത സാധുക്കൾക്കായി, നടക്കാൻ വഴിയില്ലാത്ത പാവങ്ങൾക്കായി, പറയാൻ നാക്കില്ലാത്ത മൂകന്മാർക്കായി ഗാന്ധിദേവൻ കഷ്ടപ്പെടുന്നു എന്നു് അവൻ വിശ്വസിച്ചിരുന്നു. "എടാ വിഡ്ഢീ നീ നടന്നോ, നിന്നെ ഗാന്ധി രക്ഷിക്കും" എന്നൊക്കെ വല്ലവരും അവനോടു പറഞ്ഞാൽ അവൻ ഒന്നും ഉരിയാടുകയില്ലാ. അവന്റെ കണ്ണിൽനിന്നും അശ്രുകണം പൊഴിയും. ആളുകളുടെ അജ്ഞത, അടിമത്വത്തെപ്പററിയുള്ള ആലോചനയില്ലായ്മ എന്നാക്കെ അവൻ ഓർക്കും.

അവനു് ജീവിതത്തിൽ ഒരേ ഒരാശ ഉണ്ടായിരുന്നു. അർദ്ധ നഗ്നനായ ആ ദിവ്യപുരുഷനെഒന്നുകാണണമെന്നു്. ആ മനുഷ്യനെ ജയിച്ച കഥഅവനറിയാമായിരുന്നു. അവൻ പതിഞ്ഞിരുന്നു് കൈകുത്തി മുന്നോട്ടു തത്തിതത്തി നടന്നുകൊണ്ടിരുന്നു. ചന്തസ്ഥലങ്ങളിൽമാത്രം അവൻ ഭിക്ഷ യാചിക്കാൻ താമസിക്കും. വല്ലതുംകിട്ടിയെന്നുംകിട്ടിയില്ലെന്നും വരും എന്നാലും നിരാശപ്പെടാതെ അവൻ മു

ന്നോട്ട നീങ്ങും. അവനല്ലാ നീങ്ങാറുള്ള തു്. ആശ അവനെ ഉന്തിത്തള്ളിക്കൊണ്ടുപോകുകയാണു്. വഴിയിൽ ആരെങ്കിലും 'ഗാന്ധി, എന്നുള്ള പേരുച്ചരിച്ചാൽ അവൻ യാത്ര നിർത്തും. ഗൃഹസ്ഥന്മാർ വിശ്രമമുറികളിലിരുന്നു് ഗാന്ധിജിയുടെ വാർത്ത പത്രങ്ങളിൽനിന്നും വായിച്ചുകേട്ടാൽ അവൻ ഗൃഹത്തിന്റെപടിവാതിൽക്കൽ അടുത്തുചെന്നു് ആ വാർത്ത കേൾക്കും. പിന്നെയും അവൻ യാത്ര തുടങ്ങും.

അവന്റെ ഹൃദയത്തിന്റെ അന്തരാളത്തിൽ എരിഞ്ഞുകൊണ്ടിരുന്ന ആശാവഹ്നിയുടെ പ്രകാശംആരുടെയും കണ്ണിൽ എത്തുപെട്ടില്ല. അവൻ അതു് ആരുടെയും മുമ്പിൽ വീശിയിട്ടുമില്ല. കാലങ്ങൾ പലതു പോയി. മഞ്ഞും മഴയും വെയിലും മനുഷ്യരെപ്പോലെ തന്നെ അവനെ ഉപദ്രവിച്ചിട്ടുണ്ടു്. അവൻ സകലതും സഹിച്ചു. മഹാത്മജിയെ കാണണം, മരിക്കണം. ഇതായിരുന്നു അവന്റെ ആഗ്രഹം.

അന്നത്തെ പ്രഭാതം അപ്രസന്നമായിരുന്നു. ആസന്നമായ ഒരു വിപത്തിന്റെ രേഖ അവളുടെ മുഖത്തു കാണപ്പെട്ടു. അവളുടെ ഹൃദയം ഉരുകി അശ്രുഗണങ്ങളായി അടന്നുവീണുകൊണ്ടിരുന്നു ആ ഭിക്ഷു വേഗത്തിൽ നീങ്ങാൻ തുടങ്ങി. ഗാന്ധിദേവന്റെ അന്നത്തെ പ്രാർത്ഥനാഭൂമിയിൽ ചെന്നുചേരാമെന്നു് ആശ പ്രസിച്ചുകൊണ്ടു് ആ ഭിക്ഷു വിശ്രമിക്കാതെമുന്നോട്ടുപോയി. എങ്കിലും ശരീരക്ലേശം അവന്റെ ആശയെ അടിച്ചമർത്തി. അവൻ വിവശനായി പെരുവഴിയുടെ പാർശ്വത്തിലേക്കു ചരിഞ്ഞുവീണു. ജനങ്ങൾ അമ്പരന്നോടുന്നശബ്ദം അവൻകേട്ടു. ഇടിനാദംപോലെ ഒരുവാക്യം അവന്റെ ചെവിയിൽപതിച്ചു. "ഗാന്ധിജിമരിച്ചു" എന്നു് കയറുകൊണ്ടു് പുററിമുറുക്കപ്പെട്ടകണ്ഠത്തിൽ നിന്നെന്നപോലെ ഒരുഞരക്കം ആ ഭിക്ഷുവിന്റെ കണ്ഠത്തിൽനിന്നും പുറപ്പെട്ടു. അവന്റെഅധരം ഉണങ്ങിവരണ്ടു. "എന്റെഗാന്ധിദേവൻ" എന്നു് അവൻ അന്ത്യമായി ഉച്ചരിച്ചു.

അവനു സ്വാതന്ത്ര്യംകിട്ടി. അവന്റെ ആത്മാവിനെ വലയംചെയ്തിരുന്ന അസ്ഥിക്കൂടത്തെ ഭേദിച്ചു് പാപമറിയാത്ത പൂങ്കുയിൽ ചിറകടിച്ചു് പറന്നു. ഗാന്ധിദേവന്റെ തൃപ്പാദത്തിലേക്കു്.

# ഗാന്ധിജിയുടെ ഫലിതം

ലോകത്തെ ഏററവും കൂടുതൽ അമ്പരപ്പിച്ചുകൊണ്ടിരുന്ന ഒരു മഹാനായിരുന്നു ഗാന്ധിജി. അദ്ദേഹം എപ്പോഴും ലോകത്തെ അത്ഭുതപ്പെടുത്തിക്കൊണ്ടിരുന്നു. ഹ്രസ്വകായനും, ദീർഘകർണ്ണനും, വിഗതദന്തനുമായ ഗാന്ധിജി സാധാരണ രീതിയിൽ സുന്ദരനല്ലായിരുന്നു എങ്കിലും കാന്തത്തെപ്പോലെയുള്ള ഒരാകർഷണശക്തി അദ്ദേഹത്തിന്റെ വ്യക്തിത്വത്തിനുണ്ടായിരുന്നു. ലോകത്തിനു എന്നും, എപ്പോഴും അദ്ദേഹത്തെക്കുറിച്ച് എന്തെങ്കിലും ഒന്ന് അറിയണമായിരുന്നു.

സാഹിത്യകാരന്മാരും, തത്വചിന്തകന്മാരും, ചരിത്രകാരന്മാരും ഗാന്ധിജിയെക്കുറിച്ച് പലതും എഴുതിയിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിൽ ലയിച്ചു കിടന്നിരുന്ന വിനോദപ്രിയത്വത്തെക്കുറിച്ച് അധികമാരും എഴുതിയിട്ടില്ല. അദ്ദേഹത്തെ അടുത്തറിഞ്ഞിട്ടുള്ള ഏവരേയും കൂടുതലായി ആകർഷിച്ചിട്ടുള്ളതു് അദ്ദേഹത്തിന്റെ മാനുഷികാംശമാണ്. വർദ്ധിച്ചതായ പ്രയാസങ്ങളുടെയും ഹൃദയവേദനകളുടെയും മദ്ധ്യത്തിൽ അദ്ദേഹത്തെ നിലനിർത്തിയതു് ഈശ്വരനിൽ അദ്ദേഹത്തിനുണ്ടായിരുന്ന അചഞ്ചലമായ വിശ്വാസമായിരുന്നു എങ്കിലും ലോകത്തിലെ ഏററവും വലിയ മഹാന്മാർക്കുണ്ടായിരുന്നതുപോലെ വിനോദരസം അനുഭവിക്കുന്നതിനുള്ള ശക്തി അത്ഭുതാവഹമായിരുന്നു. ഗാന്ധിജി റൗണ്ടുടേബിൾ കോൺഫറൻസിൽ സംബന്ധിച്ചിരുന്ന അവസരത്തിൽ ഒരു അമേരിക്കൻ മദാമ്മ അദ്ദേഹത്തോടു ചോദിച്ചു.

“അങ്ങ് എപ്പോഴാണ് അമേരിക്ക സന്ദർശിക്കുന്നതു്? “ആസന്നഭാവിയിലെങ്ങുമല്ല” എന്ന് ഗാന്ധിജി മറുപടി പറഞ്ഞു. “എന്നാൽ അവിടെയുള്ള ആളുകൾ അങ്ങയെ കാണാൻ അത്യാകാംക്ഷയോടുകൂടിയിരിക്കുകയാണ് എന്ന് മദാമ്മ വീണ്ടും അറിയിച്ചു. ഗാന്ധിജി മന്ദഹാസത്തോടുകൂടി പ്രതിവചിച്ചതിങ്ങനെയാണ്. “അതെയതെ, ഉത്തമന്മാരായ പല സ്നേഹിതന്മാരും എന്നോടു പറഞ്ഞിട്ടുണ്ട്. അവിടെയുള്ളവർ എന്നെ അവിടെയുള്ള മൃഗപ്രദർശനശാലയിൽ സൂക്ഷിക്കുവാൻ ആഗ്രഹിക്കുന്നുണ്ടെന്നു്”

ഗാന്ധിജിയുടെ ഫലിതം ഒരിക്കലും ദുരുദ്ദേശ്യജടിലമൊ പരദ്രോഹാത്മകമൊ ആയിരുന്നില്ല. പലപ്പോഴും ആ ഫലിതം ലഘുവും, സുഖകരവുമായിരുന്നു. ഒരു ഇംഗ്ലീഷ് പത്രപ്രവർത്തകൻ ഒരിക്കൽ ഗാന്ധിജിയോടു ചോദിച്ചു. “അങ്ങയുടെ ആരോഗ്യം ഇപ്പോൾ എങ്ങിനെയിരിക്കുന്നു?” “ഈ പെൻസിൽപോലെ ര

ണ്ടുഭാഗവും ഒരുപോലെ ഇരിക്കുന്നു." എന്ന് ഗാന്ധിജി പെട്ടെന്നു മറുപടി പറഞ്ഞു.

അദ്ദേഹത്തിന്റെ ഫലിതങ്ങൾ പലപ്പോഴും മ്ലാനമായ അന്തരീക്ഷത്തെ പ്രകാശമാനമാക്കിയിട്ടുണ്ട്. ഒരിക്കൽ, അതിപ്രധാനമായ ഒരു ഘട്ടത്തിൽ ഗാന്ധിജി തീവണ്ടിയിൽ കയറി. ഉൽക്കണ്ഠയും, പ്രതീക്ഷയും, കൂടെയുണ്ടായിരുന്നവരെ ബാധിച്ചിരുന്നു. ഓരോരുത്തരും വളരെ ഗൗരവത്തിൽ സ്ഥിതിചെയ്തിരുന്നു. ഗാന്ധിജി പെട്ടെന്ന് അടുത്തു നിന്നിരുന്ന ഒരു കൊച്ചുകുട്ടിയുടെ തൊപ്പിയെടുത്ത് സർദാർ പട്ടേലിന്റെ തലയിൽവച്ചു. ഒരിക്കലും തൊപ്പി ധരിക്കാത്ത സർദാറിന്റെ തലയിൽ തൊപ്പി കണ്ടതുകൊണ്ടും സർദ്ദാറിന്റെ വലിയ തലയുടെ നടുക്ക് കൊച്ചുകുട്ടിയുടെ ചെറിയ തൊപ്പി ഒരു പൊട്ടുപോലെ ഇരുന്നതില്ലുണ്ടായ പൊരുത്തക്കേടുകൊണ്ടും അവിടെ കൂടിയിരുന്നവർ എല്ലാവരും പൊട്ടിച്ചിരിച്ചുപോയി.



# മഹാത്മജിയുടെ ഒരുദിവസം.

മഹാത്മാഗാന്ധിയുടെ ദിനചര്യ ഡാക്കർമാരെപ്പോലുംഅതിശയിപ്പിച്ചിട്ടുണ്ട്. അങ്ങനെയുള്ള ദിനചര്യയിൽ അദ്ദേഹം താൻഉറപ്പിച്ചിരുന്നതുപോലെ 125 കൊല്ലംതന്നേ ജിവിക്കുമായിരുന്നു. അദ്ദേഹത്തിന്റെ ദിനചര്യകൾ എന്താണ്.

അതിരാവിലെ 4 മണിക്ക് എഴുന്നേററു് ശൌചാചമനാദികൾ നടത്തുന്നു. 4½ മണിക്കുള്ള സാമൂഹ്യപ്രാർത്ഥനയിലാണ്അദ്ദേഹംപ്രവേശിക്കുന്നതു്. ഗീതാപാരായണമാണ് പ്രാർത്ഥനയിലേ പ്രധാനവസ്തു. ഗീത ഒരാഴ്ചകൊണ്ട് അവസാനിപ്പിക്കണമെന്നുള്ളതാണ് തന്റെ നിയമം. ഈ പ്രാർത്ഥനതീരുന്നതു് 5 മണിക്കാണ്. അതിനുശേഷം ചെറുനാരങ്ങനീരും, തേനും, ചിലപ്പോൾ സോഡയും ചേർത്ത ചൂടുവെള്ളം കുടിക്കും 6 മുതൽ 6½ വരെ കത്തുകളും ലേഖനങ്ങളുമെഴുതുവാനും കൂടിക്കാഴ്ച മുതലായവയ്ക്കുമുള്ള സമയമാണ്. ആറരമുതൽ ഏഴരവരെഗാന്ധിജി നടക്കാനിറങ്ങും. ഈ നടപ്പിന്റെ പ്രധാന ഉദ്ദേശം അടുത്തുള്ള രോഗികളേ സന്ദർശിക്കുക എന്നുള്ളതാണ്. അദ്ദേഹം ഒരു നല്ല ആതുരശുശ്രൂഷകനും കൂടിയായിരുന്നു. അദ്ദേഹത്തിന്റെ ശുശ്രൂഷയുടെ ഫലമായി രോഗശമനം കിട്ടിയവർ പലരുണ്ട്. ഈ കൂട്ടത്തിൽ രാജൻബാബു, ആചാര്യ നരേന്ദ്രദേവ്, വിനോബാ, ഗാഫർഖാൻ തുടങ്ങിയവരുടെ പേരുകളുമുൾപ്പെടും. ഒരു മഹാരോഗിയായിരുന്ന പാർച്ചുരെശാസ്ത്രി നിരവധി ചികിത്സകൾക്ക് ശേഷംഗാന്ധിജിയുടെ അടു

ക്കൽ ആത്മഹത്യയ്ക്കു് അനുവാദം ആവശ്യപ്പെട്ട സമയം ഗാന്ധിജി അദ്ദേഹത്തെ വിളിക്കയും ശാസ്ത്രിയുടെ ശുശ്രൂഷ അദ്ദേഹം തന്നെ നിർവഹിക്കുകയും ചെയ്തു. അസുഖമുണ്ടായിരുന്ന അദ്ദേഹത്തിന്നു് ശുശ്രൂഷണത്തിൽ ആസക്തി. ഏഴര മുതൽ ഒൻപതുവരെ കുളി മുതലായവയ്ക്കുള്ള സമയമാണു്. കട്ടക്കെണ്ണയാണു് അദ്ദേഹം ഉപയോഗിക്കുന്നതു്. ചെറുചൂടുള്ള വെള്ളമാണു് കുളിക്കുവാൻ.

9 മുതൽ 10 വരെ ഭക്ഷണസമയമാണു്. ഭക്ഷണത്തിന്നു് 5 സാധനങ്ങളിൽ കൂടുതലുണ്ടായിരിക്കുവാൻ പാടില്ലെന്നാണു് നിയമം. സാധനം എന്നുപറഞ്ഞതിലുദ്ദേശിക്കപ്പെട്ടിരിക്കുന്നതു് "മൂലകങ്ങൾ" എന്നുള്ളതാണു്. അതായതു് പല കൂട്ടങ്ങൾ കൊണ്ടുണ്ടാക്കിയിട്ടുള്ള ഒരു സാധനമല്ലെന്നു് സാരം.

10 മുതൽ 11 വരെ വിശ്രമം (ഉറക്കം) നടത്തണം. 11 മുതൽ 2 വരെ എഴുത്തുകൾ ലേഖനങ്ങൾ തുടങ്ങിയവ എഴുതുകയും കൂടിക്കാഴ്ച തുടങ്ങിയവ നടത്തുകയും ചെയ്യും. രണ്ടുമുതൽ രണ്ടരവരെ സൂത്രയജ്ഞമാണു്. രണ്ടരമുതൽ അഞ്ചു വരെ വീണ്ടും എന്തെങ്കിലും പ്രവൃത്തികളനുഷ്ഠിക്കും. രണ്ടരയ്ക്കു് കാലത്തെപ്പോലെ ചെറുനാരങ്ങനീരും തേനും ചേർത്ത ചൂടുവെള്ളം കുടിക്കും.

5 മുതൽ 6 വരെ ഭക്ഷണ സമയമാണു്. അടുത്തകാലത്തായി ആ സമയം പ്രാർത്ഥനായോഗത്തിന്നദ്ദേഹം വിനിയോഗിച്ചു. എന്നാൽ അതിന്നുമുമ്പുതന്നെ ഭക്ഷണം കഴിക്കും. സൂര്യാസ്തമനത്തിന്നു് ശേഷം അദ്ദേഹം ജൈനമതസിദ്ധാന്തപ്രകാരം ഭക്ഷണം കഴിക്കയില്ല.

കാലത്തെപ്പോലെതന്നെ 6 മുതൽ 7 വരെ നടപ്പാണു്. 7 മുതൽ 7½ വരെ സാമൂഹ്യപ്രാർത്ഥനയുണ്ടു്. ഏഴരമുതൽ ഒമ്പതുവരെ പ്രവൃത്തിസമയമാണു്. 9 മുതൽ നാലുവരെ വിശ്രമം.

ഞായറാഴ്ച ആരംഭിച്ചു് തിങ്കളാഴ്ചയോടെ അവസാനിക്കുന്ന മൗനവ്രതവുമിതിലൊരു പരിപാടിയാണു്. ഇതു് 24 മണിക്കൂർനേരം എന്നാണു് നിയമം. ചിലപ്പോൾ തിങ്കളാഴ്ച വല്ലതും നിശ്ചയിച്ചിട്ടുണ്ടെങ്കിൽ അതനുസരിച്ചു് ശരിപ്പെടണം.

പ്രത്യേക കാരണമൊന്നുമില്ലെങ്കിൽ ഈ പരിപാടിക്കു് യാതൊരു പരിവർത്തനവും വരികയില്ല. എങ്കിലും പ്രാർത്ഥന തുടങ്ങിയവയ്ക്കു് മാററമില്ല.

ഇങ്ങനെയുള്ള അദ്ദേഹത്തിന്റെ ജീവിതക്രമത്തോടു് സമീപിക്കുവാൻ വാർദ്ധക്യത്തിന്നു് സാധിച്ചില്ല. ഇതിനാലാണു് ഡാക്ടർമാർ ഗാന്ധിജിയുടെ ശരീരശാസ്ത്രംപഠിക്കുന്നതിൽ പരാജയപ്പെട്ടതും.

## ഗാന്ധിജിയുടെ പ്രതിവാര മൗനം.

ഗാന്ധിജി ആഴ്ചയിൽ 24 മണിക്കൂർനേരത്തേക്കു മൗനവ്രതം സ്വീകരിക്കാറുണ്ടായിരുന്നു. തുടർച്ചയായിട്ടുള്ള സംഭാഷണം അദ്ദേഹത്തിനിഷ്ടമല്ലായിരുന്നു. ആഴ്ചയിൽ ഒരുദിവസമെങ്കിലും നാക്കിനു വിശ്രമം വേണമെന്നു് അദ്ദേഹത്തിനു നിർബന്ധമുണ്ടായിരുന്നു.

ഒരിക്കൽ ഒരു സന്ദർശകൻ വിവാഹിതനാകാൻതുടങ്ങിയ ഒരു ചെറുപ്പക്കാരനേ സംബന്ധിച്ചു് ഇങ്ങനെചോദിച്ചു. "ആ ചെറുപ്പക്കാരനു് അങ്ങേക്കു് കൊടുക്കാനുള്ള പൈതൃകമായ ഉപദേശമെന്താണു്? "നാക്കിനെ അടക്കുക. എല്ലാററിനും ചെവികൊടുക്കുക എന്നാൽ നിന്റെ ശബ്ദം ആരേയും കേൾപ്പിക്കരുതു്" എന്നു് ഷേക്സ്പിയർ പറഞ്ഞിട്ടില്ലേ?" എന്നായിരുന്നു ഗാന്ധിജിയുടെ മറുപടി.

# സരസഗായകവി
# പുത്തൻകാവ് മാത്തൻ തരകൻ
# അവർകളുടെ കൃതികൾ.

### നോവലുകൾ.

1) ടാർസൻ – ഒന്നാംഭാഗം.
2) ടാർസൻ – രണ്ടാംഭാഗം
3) ടാർസൻ —മൂന്നാംഭാഗം.
4) പ്രതികാരം.
5) ചിത്രാലയം.
6) ദുരന്തചുംബനം.

### ശാസ്ത്രഗ്രന്ഥങ്ങൾ.

7) ശാസ്ത്രരംഗം.
8) പ്രകൃതി സാമ്രാജ്യം.

### ഉപന്യാസങ്ങൾ.

9) പ്രസംഗമാല.

### കഥകൾ.

10) പൌരുഷ കഥകൾ.

### പാട്ടുപുസ്തകങ്ങൾ.

11) ക്രൈസ്തവഗാനമഞ്ജരി.
12) ഭക്തിമാഹാത്മ്യഗീതങ്ങൾ,
18) സംഗീതകൗതുകം.

### ഖണ്ഡകാവ്യങ്ങൾ.

14) കൈരളീലീല.
15) പ്രഥമപ്രളയം.
16) ഹേരോദാവ്.
17) ഉദയതാരം.
18) വികാരമുകുരം.
19) രമണി — IN PRESS.
20) സുഷമ ,,
21) രാഗലഹരി ,,
22) ജീവിതമാധുരി ,,

### സർവരാജ്യകഥാവലി.

23) പ്രേമഗീതം — IN PRESS
24) ഇരുളിൻെറ വെളിച്ചം ,,
25) വിജയം. ,,

### പുതിയ ഗ്രന്ഥങ്ങൾ.

26) മഹാത്മജി–ജീവചരിത്രവും അന്ത്യരംഗവും അടങ്ങിയതു്.
27) ഗാന്ധിഗീത(മഹാത്മജിയുടെ ദിവ്യോപദേശങ്ങളുടെ സംഗ്രഹം.

കലാമന്ദിരം ബുക്കഡിപ്പോ,
പുത്തൻകാവ്, ചെങ്ങന്നൂർ.

Reg. No. T. 152 L. No. 463. Dated 20—2—1946.



**Printed and Published by Puthencavoo K. M. Matthan Tharakan at the Kalamandiram Press, Angadical, Chengannur.**